THE
# CHURCH WEEKLY

വാല്യം 23 | 1969 മാർച്ച് 9 | ലക്കം 10

## THOUGHT FOR THE WEEK

In him "the Word is made flesh"—the meaning of the Infinite is spoken out. In that life and death is reflected, as in a mirror, the face of God.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

മാർച്ച് 9 സെബദിയിലെ 40 സഹദേന്മാർ
ക്നാനൈത്തോ ഞായർ
16 ക്പിപ്തോ ഞായർ

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 7 | 50 |
| ആറു മാസത്തേക്കു് | 3 | 75 |
| ഒററപ്രതി | | 15 |
| ഇൻഡ്യയ്ക്കു വെളിയിൽ | 10 | |

മാനേജർ,
ചർച്ചുവീക്കിലി.
കോട്ടയം.

# ഒരു തെരഞ്ഞെടുപ്പു പ്രശ്നം

മലങ്കര സിറിയൻ ഓർത്തഡോക്സ് സഭ ഇന്നു് ഒരു വിഷമപ്രശ്നത്തെ അഭിമുഖീകരിക്കുന്നുണ്ടു്. മലങ്കര അസോസ്യേഷൻ കഴിഞ്ഞപ്രാവശ്യം സമ്മേളിച്ചപ്പോൾ മേല്പട്ടസ്ഥാനത്തേയ്ക്കു് അഞ്ചു ബഹുമാന്യരായ വൈദികരെ ഏകകണ്ഠമായി തെരഞ്ഞെടുത്തു. അവരിൽ മൂന്നുപേരെ മേല്പട്ടസ്ഥാനത്തേയ്ക്കു് പ: കാതോലിക്കാ ബാവാ തിരുമേനി അവരോധിക്കുകയും, വൈധവ്യം പ്രാപിച്ചിരുന്ന മൂന്നു ഭദ്രാസനങ്ങളിൽ അവരെ നിയമിക്കുകയും ചെയ്തുകഴിഞ്ഞു. ബാക്കിയുള്ള രണ്ടു പേരെ യഥാവസരം മേല്പട്ടക്കാരായി വാഴിക്കുമെന്നുള്ള ഒരു പ്രതീക്ഷ സഭാംഗങ്ങൾക്കുണ്ടായിരുന്നു. എന്നാൽ കഴിഞ്ഞ മാനേജിംഗ് കമ്മിററിയോഗത്തിൽ പ: എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അഭിപ്രായം രേഖാമൂലം അറിയിക്കുകയുണ്ടായി. ബാക്കിയുള്ള രണ്ടുവൈദികരുടെ തെരഞ്ഞെടുപ്പു സംബന്ധിച്ചു് അഭിവന്ദ്യ തിരുമേനിമാർക്കു് എതിരഭിപ്രായമുണ്ടെന്നാണു് പ്രസ്താവിക്കപ്പെട്ടതു്. മാനേജിംഗ് കമ്മിററിയുടെ ഏകകണ്ഠമായ അഭ്യർത്ഥനയനുസരിച്ചു്, പ: സുന്നഹദോസ് ഈ പ്രശ്നം വീണ്ടും ആലോചിക്കുന്നതാണെന്നു പ: കാതോലിക്കാ തിരുമേനി കമ്മിററിയെ അറിയിച്ചു.

എപ്പിസ്കോപ്പൽ സുന്നഹദോസിലെ അംഗങ്ങളായ തിരുമേനിമാർക്കു് ഇങ്ങനെ ഒരഭിപ്രായത്തിലെത്തിച്ചേരുവാൻ തക്കതായ കാരണങ്ങൾ ഉണ്ടായിരിക്കാം. അവ എന്താണെന്നു പ്രസ്താവിക്കപ്പെട്ടിട്ടില്ല. ഒരുപക്ഷേ കാരണങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ തിരുമേനിമാർ ഉദ്ദേശിക്കുന്നുമില്ലായിരിക്കാം. സുന്നഹദോസിനു ഇങ്ങനെ ഒരു തീരുമാനം ചെയ്യുന്നതിനാസ്പദമായ കാരണങ്ങൾ മററുള്ളവരെ അറിയിക്കുന്നതിനു ബാദ്ധ്യതയുണ്ടെന്നും ആരെങ്കിലും വാദിക്കുമെന്നു തോന്നുന്നില്ല. സുന്നഹദോസിന്റെ അവകാശത്തിലും അധികാരത്തിലുംപെട്ട ഒരു തീരുമാനം ചെയ്യുന്നതിന്റെ കാരണങ്ങൾ എന്താണെന്നു അവർക്കു പറയാതിരിക്കാനും അവകാശമുണ്ടു്. സുന്നഹദോസ് ഇങ്ങനെ ഒരു തീരുമാനം ചെയ്യുന്നതിനെക്കുറിച്ചു പരാതിപ്പെടാൻ ഞങ്ങൾ കാരണം കാണുന്നില്ല. മേല്പട്ടസ്ഥാനത്തേക്കു് ആളുകളെ അവരോധിക്കേണ്ട കർമ്മം നിർവ്വഹിക്കേണ്ടതു് സുന്നഹദോസും അതിന്റെ അദ്ധ്യക്ഷനായ പ: കാതോലിക്കാബാവാ തിരുമേനിയുമാണു്. അവർക്കു സ്വീകാര്യമല്ലാത്ത ഒരു തീരുമാനമനുസരിച്ചു് അവർ പ്രവർത്തിക്കുന്നതിനു നിർബന്ധിക്കുന്ന സാഹചര്യങ്ങൾ നിശ്ചയമായും ഒഴിവാക്കേണ്ടതാണു്.

എന്നാൽ എന്തോ ഗുരുതരമായ ചില തകരാറുകളും ചിന്താക്കുഴപ്പങ്ങളും നമ്മുടെ മേല്പട്ടക്കാരുടെ തെരഞ്ഞെടുപ്പു സംബന്ധിച്ചു നിലവിലുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അസ്സോസിയേഷൻ, മാനേജിംഗ് കമ്മിററി, സുന്നഹദോസ് എന്നീ പ്രധാന സമിതികളുടെ പ്രവർത്തനക്രമങ്ങൾ സംബന്ധിച്ചു ശരിയായ ധാരണകളും വഴക്കങ്ങളും ഇനിയുമുണ്ടാകേണ്ടതായിട്ടാണിരിക്കുന്നതെന്നു പറഞ്ഞാൽ പരിഭവം തോന്നുന്നവർ സഭാംഗങ്ങളിൽ പലരും കണ്ടേക്കാം. പക്ഷേ സത്യമതാണു്. മാനേജിംഗ് കമ്മിററി ആലോചിച്ചു കൈക്കൊള്ളുന്ന നിർദ്ദേശങ്ങൾ ആണു് അസ്സോസിയേഷനിൽ അവതരിപ്പിക്കുകയും പൊതു സഭ അംഗീകരിക്കുകയും ചെയ്യുന്നതു്. മൂന്നു നാലു കാര്യങ്ങൾ നിർവഹിക്കുന്നതിനു മാത്രമാണു് അസ്സോസിയേഷൻ വിളിച്ചുകൂട്ടുന്നതും. മേല്പട്ടക്കാരുടെ തെരഞ്ഞെടുപ്പു്, സമുദായ ട്രസ്റ്റികളുടെയും, മലങ്കരമെത്രാപ്പോലീത്തായുടെയും തെരഞ്ഞെടുപ്പു്, സഭാഭരണഘടനയിൽ എന്തെങ്കിലും ഭേദഗതി ആവശ്യമെങ്കിൽ അതു വരുത്തുക, മാനേജിംഗ് കമ്മിററി അംഗങ്ങളെ തെരഞ്ഞെടുക്കുക എന്നീ കാര്യങ്ങൾക്കാണു് അസ്സോസിയേഷൻ വിളിച്ചുകൂട്ടുന്നതു്. അസ്സോസിയേഷൻ തെരഞ്ഞെടുത്താൽ അതു അന്ത്യ തീരുമാനമാണെന്നു സഭാംഗങ്ങൾ വിചാരിക്കുന്നു. എന്നാൽ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ പിന്നീടുള്ള ഒരു തീരുമാനംകൊണ്ടേ അതു സാദ്ധ്യമാകൂ എന്നും എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ പരമാധികാരത്തിൽ ഒരു വീറേറാ അധികാരമുണ്ടെന്നുമുള്ള വസ്തുത അധികമാരും മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. ഇപ്പോൾ സംജാതമായിരിക്കുന്ന പ്രതിസന്ധി സുന്നഹദോസിന്റെ പരമാധികാരത്തെപ്പററി സഭാംഗങ്ങളെ ബോധവാന്മാരാക്കുന്നതിനു തികച്ചും പ്രയോജനപ്പെട്ടേക്കാം.

പക്ഷേ ഈ പരമാധികാരത്തിന്റെ വിനിയോഗത്തിൽ സുന്നഹദോസ്

ആഗ്രഹിക്കാത്തതും നിർഭാഗ്യകരവുമായ ഒരു മഹാദ്രോഹം അന്തർഭവിച്ചിട്ടുണ്ടെന്നു ഞങ്ങൾ സവിനയം ചൂണ്ടിക്കാണിക്കുവാൻ ആഗ്രഹിക്കുന്നു. മേല്പട്ടസ്ഥാനത്തേക്കു സഭ മുഴുവൻ ഏകകണ്ഠമായി തെരഞ്ഞെടുത്ത രണ്ടു മാന്യ വ്യക്തികൾക്ക് ആ സ്ഥാനം നൽകുകയില്ലെന്നു പ: സുന്നഹദോസ് പരമാധികാരം ഉപയോഗിച്ചു തീരുമാനിച്ചാൽ അസ്സോസിയേഷനോട് തിരുമേനിമാർ പ്രദർശിപ്പിക്കുന്ന അവഗണനയേക്കാൾ കൂടുതൽ ഗുരുതരമായി ഞങ്ങൾക്കു തോന്നുന്നതു് മേല്പട്ടത്വം നിഷേധിക്കുന്നവരോടു ചെയ്യുന്ന കടുംകൈയാണ്. ഇനിയും ആരോടും സുന്നഹദോസ് ഇങ്ങനെ ചെയ്വാൻ ഇടവരരുതേ എന്നാണ് ഞങ്ങളുടെ പ്രാർത്ഥന. മൂവായിരത്തോളം പ്രതിനിധികൾകൂടി നടത്തുന്ന ഒരു തെരഞ്ഞെടുപ്പിനു വലിയ പ്രസിദ്ധീകരണം ലഭിക്കുന്നു. പോരെങ്കിൽ ലോകത്തിലെ മിക്ക ക്രൈസ്തവകേന്ദ്രങ്ങളിലും അറിയപ്പെടുന്ന സുപ്രശസ്തരായ രണ്ടു വൈദികർക്കാണ് സുന്നഹദോസ് മെത്രാൻസ്ഥാനം നിഷേധിക്കുന്നതു്. പല അന്താരാഷ്ട്രസമിതികളും, ലോകനേതാക്കന്മാരും അവർക്ക് അനുമോദനം നേർന്നുകഴിഞ്ഞിട്ടുണ്ട്. അങ്ങനെയുള്ള ഒരു സാഹചര്യത്തിൽ ഇവർക്കു മേല്പട്ടസ്ഥാനം സുന്നഹദോസ് നിഷേധിക്കുന്നതിനെപ്പററി ആ ബഹുമാന്യ വൈദികർ അർഹിക്കാത്ത പല അഭ്യൂഹങ്ങൾ പ്രചരിച്ചെന്നു വരും. ധാർമ്മികമോ സ്വഭാവം സംബന്ധിച്ചോ വല്ല അധ:പ്പതനവും അവർക്കു നേരിട്ടിരിക്കുമെന്നുള്ള സങ്കല്പമായിരിക്കാം പലർക്കുമുണ്ടാകുന്നതു്. ഓർത്തഡോക്സ് വിശ്വാസം സംബന്ധിച്ച അവരെപ്പററി ആക്ഷേപമുണ്ടാകാൻ കാര്യമില്ല. ഈ തെരഞ്ഞെടുപ്പിനുശേഷമാണ് വിശ്വാസം പഠിപ്പിക്കുന്ന വൈദികസെമിനാരിയുടെ പ്രിൻസിപ്പലും വൈസ് പ്രിൻസിപ്പലുമായി ഈ വൈദികരെ സുന്നഹദോസ് ഉയർത്തിയതെന്നുള്ളതുകൊണ്ട് വിശ്വാസം ഈ തീരുമാനത്തിന് ഒരു പ്രശ്നമാകാൻ കാര്യമില്ല. വിശ്വാസം സംബന്ധിച്ച സുന്നഹദോസ് ഇവരെ ചോദ്യം ചെയ്തതായുമറിവില്ല.

അതിനാൽ സുന്നഹദോസിന്റെ തീരുമാനംകൊണ്ട് വന്നുഭവിക്കുന്നതു ബഹുമാന്യരും സുസമ്മതന്മാരുമായ രണ്ടു പ്രശസ്തവൈദികരുടെ സ്വഭാവവധവും, അപകീർത്തിയുമാണ്. അഭിവന്ദ്യതിരുമേനിമാർ അതിലുള്ള ദ്രോഹം എത്രമാത്രമെന്ന് അറിഞ്ഞിരുന്നെങ്കിൽ ഈ കടുംകൈ അവർക്ക് ഒഴിവാക്കുമായിരുന്നു. വീറേറാ അധികാരം പ്രയോഗിക്കുന്നതിനാവശ്യം നേരിടാത്ത വിധത്തിൽ ഈ തെരഞ്ഞെടുപ്പു സംബന്ധിച്ച് അവർക്കു പ്രവർത്തിക്കാമായിരുന്നു. മാനേജിംഗ് കമ്മിററിയിലും അസ്സോസിയേഷനിലും തിരുമേനിമാർ എല്ലാം അംഗങ്ങളാണ്. തിരുമേനിമാർക്ക് എന്തെങ്കിലും വിധത്തിൽ എതിരഭിപ്രായമുള്ളവരെ അസ്സോസിയേഷനു മുമ്പുള്ള തെരഞ്ഞെടുപ്പുഘട്ടങ്ങളിൽ തിരസ്കരിക്കത്തക്കവണ്ണം തെരഞ്ഞെടുപ്പിന്റെ ക്രമീകരണങ്ങൾ സംവിധാനം ചെയ്യപ്പെടേണ്ടതിന്റെ അത്യാവശ്യകതയാണ് ഇപ്പോഴത്തെ പ്രതിസന്ധി വ്യക്തമാക്കുന്നതു്.

അസ്സോസിയേഷനിൽ സാധാരണഗതിയിൽ വോട്ടിംഗും വാദപ്രതിവാദങ്ങളും നടക്കാറില്ല. അതിനു സൗകര്യമുള്ള ഒരു സമ്മേളനവുമല്ലതു്. മൂവായിരത്തോളം പ്രതിനിധികൾ സംബന്ധിക്കുന്ന ഒരു സമ്മേളനത്തിൽ അതിനു ശ്രമിക്കുന്നതും അവിവേകമായിരിക്കും. അതുകൊണ്ട് സുന്നഹദോസും, വർക്കിംഗ് കമ്മിററിയും മാനേജിംഗ് കമ്മിററിയും ഉപകമ്മിററികളും എല്ലാം സമയമെടുത്ത് ആലോചിക്കുകയും ചർച്ച ചെയ്യുകയും ചെയ്തശേഷം മാനേജിംഗ് കമ്മിററി അംഗീകരിക്കുന്ന നിർദ്ദേശങ്ങൾ (മാനേജിംഗ് കമ്മിററിയിൽ എല്ലാ തിരുമേനിമാരും അംഗങ്ങളുമാണ്) പൊതുസഭയുടെ അംഗീകരണത്തിനു അസ്സോസിയേഷനിൽ അവതരിപ്പിക്കയാണു പതിവ്. വേണ്ട ആലോചനകളും ചർച്ചകളും കഴിഞ്ഞാണ് ഈ നിർദ്ദേശങ്ങൾ അവതരിപ്പിക്കപ്പെടുന്നതെന്നുള്ള വിശ്വാസത്തിൽ അസ്സോസിയേഷൻ പൊതുസഭയുടെ അംഗീകരണത്തിന്റെ പ്രതീകമെന്ന നിലയിൽ അവ പാസ്സാക്കുകയാണു ചെയ്യുന്നതു്. ആ അംഗീകരണത്തിനുശേഷം സുന്നഹദോസിനു പരമാധികാരമുണ്ടെങ്കിലും ആ നിശ്ചയങ്ങൾ ഭേദപ്പെടുത്താതിരിക്കയാണു ഭംഗി. ഭേദപ്പെടുത്തണമെങ്കിൽ സുന്നഹദോസിനുമുമ്പ് അറിവില്ലാതിരുന്ന പുതിയ കാരണങ്ങൾ എന്തെങ്കിലും ഉണ്ടാവണം. അഞ്ചുപേരുകൾ അസ്സോസിയേഷനിൽ നിർദ്ദേശിച്ചതു് പ: കാതോലിക്കാബാവായിക്കുവേണ്ടി യോഗനടപടികൾ നിയന്ത്രിച്ച മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുമായിരുന്നു. ഭദ്രാസനതലത്തിൽ കൂടിയ യോഗങ്ങളിൽനിന്നു നിർദ്ദേശിക്കപ്പെട്ട പല പേരുകളിൽനിന്നു മാനേജിംഗ് കമ്മിററിയും, സുന്നഹദോസും സർവസമ്മതമായി തെരഞ്ഞെടുത്ത അഞ്ചുപേരുകൾ എന്ന നിലയ്ക്കാണ് അസ്സോസിയേഷൻ അതു ചോദ്യംചെയ്യാതെ പാസ്സാക്കിയതു്.

ഞങ്ങളുടെ അറിവു ശരിയാണെങ്കിൽ മാനേജിംഗ് കമ്മിററി ഒരു ഉപകമ്മിററിയെ നിയോഗിച്ചാണു ഭദ്രാസനങ്ങളിൽനിന്നുവന്ന നോമിനേഷൻ പരിശോധിപ്പിച്ചതു്. ആ കമ്മിററിയിൽ എല്ലാ തിരുമേനിമാരും, ഓരോ ഭദ്രാസനത്തിൽനിന്നു ഓരോ പ്രതിനിധിയും ഉൾപ്പെട്ടിരുന്നു. ഈ കമ്മിററി ശുപാർശചെയ്ത അഞ്ചുപേരുകൾ മാനേജിംഗ് കമ്മിററി സർവസമ്മതമായി അംഗീകരിക്കുകയും, പിന്നീടവ അസ്സോസിയേഷനിൽ സമർപ്പിക്കയുമാണു ചെയ്തതു്. ഈ ഉപകമ്മിററി ഘട്ടത്തിൽ തിരുമേനിമാർക്കു എതിരഭിപ്രായമുള്ള പേരുകൾ വിട്ടുകളയാമായിരുന്നു.

കഴിഞ്ഞ മാനേജിംഗ് കമ്മിററിയിൽ അങ്ങനെ വിട്ടുകളയാതിരുന്നതു് ഒരു മാന്യദേഹം തെരഞ്ഞെടുപ്പു നടക്കട്ടെ, പിന്നീടു വേണമെങ്കിൽ കളയാമെന്നു പറഞ്ഞതുകൊണ്ടാണെന്ന് ഒരു വിശദീകരണം നൽകപ്പെട്ടു. ആ മാന്യദേഹം അതു് അടിസ്ഥാനരഹിതമാണെന്ന് ഉറപ്പിച്ചുപറഞ്ഞു. വാദത്തിനുവേണ്ടി അങ്ങനെ ഒരാൾ പറഞ്ഞു എന്നിരിക്കട്ടെ. എന്നാൽ തന്നെയു, അങ്ങനെയൊരു അഭിപ്രായത്തെ ഉടനടി തിരസ്കരിക്കാനുള്ള നീതിബോധമാണ് സമുന്നതമായ ഒരു തെരഞ്ഞെടുപ്പുകമ്മിററിയിൽനിന്നു പ്രതീക്ഷിക്കപ്പെടുന്നതു്. തെരഞ്ഞെടുക്കപ്പെടുന്നവരുടെ വ്യക്തിത്വം ആത്മാഭിമാനം, പ്രശസ്തി, വികാരം മുതലായവയെ വ്രണപ്പെടുത്തുന്ന ഒരു നടപടിയെക്കുറിച്ചു ഉപരിപ്ലവബുദ്ധിയോടുകൂടി ആരും വീക്ഷിക്കുമെന്നു തോന്നുന്നില്ല. ഇനിയുമെങ്കിലും ഇങ്ങനെയുള്ള ഘട്ടങ്ങൾ ആവിർഭവിക്കാതിരിക്കത്തക്കവണ്ണം അസോസിയേഷനിൽ പേരുകൾസമർപ്പിക്കുന്നതിനു മുമ്പു സുന്നഹദോസിന്റെ പരിശോധനകഴിഞ്ഞിരിക്കണമെന്നുള്ള കാര്യത്തിൽ ശ്രദ്ധിക്കുന്നതു കൊള്ളാം. അല്ലെങ്കിൽ അസോസിയേഷൻ ഒരു പത്തു പേരുടെ പാനൽ നിർദ്ദേശിക്കുകയും അവരിൽനിന്നു സുന്നഹദോസ് അഞ്ചു പേരെയോ, മൂന്നു പേരെയോ ആവശ്യമനുസരിച്ചു തെരഞ്ഞെടുക്കണമെന്നു നിശ്ചയം പാസ്സാക്കുകയും ചെയ്യുന്ന ഒരു രീതി ഉണ്ടാകണം. സുന്നഹദോസ് അന്ത്യതീരുമാനം ചെയ്യുന്നതുവരെ തെരഞ്ഞെടുപ്പു സ്ഥിരീകരിക്കപ്പെടുകയില്ലെങ്കിൽ അതു ജനങ്ങളും ഇതരമതസ്ഥരും മനസ്സിലാക്കിയിരിക്കണം. ഇപ്പോഴത്തെ രീതി തിരുമേനിമാർക്കു തന്നെ വിഷമകരമായ ഒന്നാണ്. അസോസിയേഷനും മാനേജിംഗ്കമ്മിററിക്കും അങ്ങേയററം പ്രതിഷേധം തോന്നുന്ന ഒരു പരിതസ്ഥിതിയിലേയ്ക്കു സുന്നഹദോസിനെ നയിക്കുകയായിരിക്കും അതിന്റെ ഫലം. അതിനാൽ തെരഞ്ഞെടുപ്പുനടപടികളിൽ ആവശ്യമായ പരിഷ്കാരം വരുത്തിയാൽ ഇങ്ങനെയുള്ള ദുർഘടഘട്ടം ഒഴിവാക്കാൻ കഴിയുന്നതാണ്.

ഇപ്പോൾ സുന്നഹദോസിന്റെ മുമ്പിൽ വീണ്ടും പരിഗണനയ്ക്കു വരുന്ന തെരഞ്ഞെടുപ്പുപ്രശ്നത്തിൽ തിരുമേനിമാർക്ക് ഏകകണ്ഠമായ അഭിപ്രായമല്ല ഉള്ളതെന്നു പ്രകടമാണ്. പ. ബാവാതിരുമേനി മാനേജിംഗ്കമ്മിററിയിൽ ചെയ്ത പ്രസ്താവന അതിനു മതിയായ തെളിവാണ്. ഇത്ര ഗൗരവമേറിയ ഒരു പ്രശ്നത്തിൽ ഏകാഭിപ്രായമുണ്ടാകാൻ സുന്നഹദോസിനു കഴിഞ്ഞില്ലെങ്കിൽ അതുതന്നെ അസോസിയേഷന്റെ തീരുമാനം തിരസ്ക്കരിക്കാതിരിക്കുവാൻ മതിയായ കാരണമാണെന്നു തിരുമേനിമാർ അംഗീകരിക്കണമെന്നു ഞങ്ങൾ അഭ്യർത്ഥിക്കുന്നു. ഭൂരിപക്ഷാഭിപ്രായമനുസരിച്ചു തീരുമാനിക്കേണ്ട ഒരു കാര്യമല്ലിതു തിരുമേനിമാരും കൂടിചേർന്ന അസോസിയേഷനിൽ പാസ്സാക്കിയ നിശ്ചയം മാററണമെങ്കിൽ സുന്നഹദോസിന്റെ ഏകകണ്ഠമായ തീരുമാനം എങ്കിലുമില്ലെങ്കിൽ അതു പരിശുദ്ധാത്മാവിന്റെ നടത്തിപ്പു

# പടപടമിടിക്കുന്ന ഹൃദയം

വില്യം ഗിബ്ബ്, എം. ഡി.

II

സാധാരണ വാർദ്ധക്യത്തിൽ അങ്ങനെ സംഭവിക്കാറുണ്ട്, അതു മിക്കവാറും കർണ്ണഭേരിയോടടുത്തുള്ള ഒരു ചെറു ധമനിക്കുണ്ടാകുന്ന അല്പ സങ്കോചത്താലായിരിക്കാം. ഓരോ മിടിപ്പിലും ശബ്ദതരംഗങ്ങൾ പുറപ്പെടുന്നു. അതു കർണ്ണഭേരിയിലേക്കു വിക്ഷേപിക്കപ്പെടുന്നു. പൊതുവെ അതിനു വലുതായൊന്നും ചെയ്യാനില്ല, രക്തനാളത്തിന്റെ വലിവു നഷ്ടപ്പെടുകയാലാണങ്ങനെ സംഭവിക്കുന്നത്. ചിലപ്പോൾ രക്തസമ്മർദ്ദം കുറെ ഒക്കെ ഉയർന്നിരിക്കും, അതിനുള്ള ഔഷധം ചെയ്യുമ്പോൾ ശബ്ദവും കുറഞ്ഞുകൊള്ളും.

വണ്ണം കുറവുള്ളവർ കമഴ്ന്നോ വശംതിരിഞ്ഞോ കിടക്കുമ്പോൾ ഹൃദയമിടിപ്പോടുകൂടി ഉദരത്തിന്റെ ഉപരിഭാഗത്തും മിടിക്കുന്നതായി തോന്നാം. മഹാധമനി ഉദരഭിത്തിക്കടിയിൽക്കൂടെയാണു പോകുന്നത്. അതുമായി എന്തെങ്കിലും വച്ചമർത്തിയാൽ അതിന്റെ മിടിപ്പും കുറെ പ്രതിദ്ധ്വനിക്കും. ചിലപ്പോൾ പ്രസംഗപീഠത്തിലേക്കു പോകാൻ കാത്തിരിക്കുന്ന അവസരത്തിൽ നാഡിമുറുക്കം അനുഭവപ്പെടുകയും നെററിത്തടം, കൈകാലുകൾ ഇവിടെല്ലാം സ്പന്ദനം അനുഭവപ്പെടുകയും ചെയ്യുന്നു. എന്നാൽ രക്തസമ്മർദ്ദമോ, നാഡിസ്പന്ദന നിരക്കോ വർദ്ധിച്ചിരിക്കയുമില്ല.

ഈ പരിതസ്ഥിതി, വീണ്ടും ഉൽക്കണ്ഠയാലുളവായതായിരിക്കാം. ചർമ്മം നല്ല അരുണാഭമോ അഥവാ അമിത വിളർച്ചയോടു കൂടിയതോ ആവാം. മണിബന്ധത്തിലെ സ്പന്ദനം പരിപൂർണ്ണവും കുതിക്കുന്നതുമാകാം. അഥവാ സുഗ്രാഹ്യമല്ലാത്തവിധം മെല്ലെ ആയിരിക്കാം. ഇതിന്റെ വിശദീകരണവും സ്വയം പ്രവർത്തന നാഡീവ്യൂഹത്തിന്റെ പ്രവർത്തനവും സങ്കോചവും ഉൾക്കൊള്ളുന്ന സങ്കീർണ്ണമായ ഒന്നത്രെ. ഈ പ്രതികരണത്തിൽ ഗുരുതരമായ ഒന്നുമില്ല.

പരിശോധനയ്ക്കായി ചർമ്മത്തിൽനിന്നും അല്പം രക്തം എടുത്താൽ തന്നെ ഗുരുതരമായ പ്രതികരണമുള്ള ചിലരുണ്ട്. അവരുടെ ചർമ്മത്തിൽ സ്പർശിക്കും മുമ്പു തന്നെ അവർ മുതരെപ്പോലെ വിളറുകയും ബോധക്കേടുണ്ടാകയും ചെയ്യുന്നു. മററു ചിലർ വലിയ അസ്വാസ്ഥതയും അമിതമായ ചങ്കിടിപ്പും ഉണ്ടെന്നു പരാതിപ്പെടുന്നു. രക്തസമ്മർദ്ദം കുറയുകയും ഹൃദയമിടിപ്പിന്റെ വേഗം കുറയുകയും ചെയ്തേക്കാം.

ഈ പ്രതികരണത്തിനു ഞാൻ കേട്ടിട്ടുള്ള വിശദീകരണങ്ങളൊന്നുംതന്നെ തൃപ്തികരമായി തോന്നിയിട്ടില്ല. അതിനു യാതൊരു രോഗവുമായി ബന്ധമില്ല. ചിലപ്പോൾ വേഗത്തിൽ ശ്വാസനം നടത്തും. അതു കണ്ടുപിടിക്കാൻ വിഷമവുമാണ്. അപ്പോൾ രക്തത്തിൽ നിന്നും ധാരാളം കാർബൺ ഡൈ ഓക്സൈഡു ബഹിഷ്ക്കരിക്കപ്പെടുകയും ആ അവസ്ഥ ശ്വാസനത്തെയും ഹൃദയമിടിപ്പിനെയും ബാധിക്കയും ചെയ്യാം. വലിയ ഉൽക്കണ്ഠയും സ്നായുമുറുക്കവും ഉണ്ടാകും. അതു മിക്കവാറും ചർമ്മത്തിലെ ധമനികളുടെ തിരിച്ചുള്ള വികാസവും ഒരു സ്പന്ദനത്തിലുള്ള രക്തത്തോതിന്റെ വർദ്ധനവും മൂലമായിരിക്കാം. എന്നാൽ വാസ്തവത്തിലുള്ള രക്തക്കുറവ് രക്തം മസ്തിഷ്ക്കത്തിലേക്കും മററു പ്രധാന ടിഷ്യൂകളിലേക്കു മയക്കുന്നതിനാൽ സംഭവിക്കുന്നു. ഈ പ്രതികരണം മേൽ പറയപ്പെട്ട ലക്ഷണങ്ങൾക്കു കാരണമാകാം.

ആ അവസ്ഥകൾ സാധാരണഹൃദയമിടിപ്പിന്റെ വൈവിദ്ധ്യങ്ങളാണ്. അസാധാരണ ഹൃദയമിടിപ്പും വാസ്തവത്തിൽ രോഗവുമായി ബന്ധപ്പെട്ടതായിരിക്കയില്ല. ഏററവും സാധാരണയുള്ള അത്തരം അവസ്ഥ അഭികാമ്യമല്ലാത്ത പ്രതികരണമാണ്. അതിനു ഹൃദയത്തിന്റെ അമിത സങ്കോചം അഥവാ എടുത്തുചാട്ട മിടിപ്പെന്നു പറയുന്നു. മിക്കവാറും ഏവർക്കും ഇതു് ഏറക്കുറെ അനുഭവപ്പെടുന്നു. ഹൃദയം നിലംപതിക്കുമെന്നു തോന്നുന്നു. നെഞ്ചിൽ കിടന്നു പിടയ്ക്കുന്നതുപോലെയോ അഥവാ ഹൃദയം തൊണ്ടയിലേക്കു കടന്നുവരുമ്പോലെയോ തോന്നുന്നു. സാധാരണ ഒററമിടിപ്പേ ഉണ്ടായിക്കാണുകയുള്ളു. ആ സമയത്തു നാഡി പരിശോധിച്ചെന്നു വരികിൽ മിടിപ്പുകൾക്കിടയിൽ അല്പം സമയം ഉണ്ടായിരിക്കുമെങ്കിലും താളം തെററുന്നില്ല. വ്യക്തി സാധാരണ ഉൽക്കണ്ഠയും സ്നായുമുറുക്കവുമുള്ളവനായിത്തീരുന്നു.

അധികമുള്ള മിടിപ്പു് ശക്തിയായി തോന്നിയാലും അതു രക്തം അല്പംപോലും പമ്പു ചെയ്വാൻ കഴിവില്ലാത്തതായിരിക്കും. അതു രക്തം അല്പംപോലും പമ്പു ചെയ്വാൻ കഴിവില്ലാത്തതായിരിക്കും. അതുകൊണ്ടാണു രണ്ടു മിടിപ്പുകൾക്കിടയിൽ നാഡി പരിശോധനയിൽ കാട്ടുന്നത്. അപ്രകാരമുള്ള മിടിപ്പ് ഒന്നു മാത്രമായ് വരികയോ ചെയ്താൽ തകരാറൊന്നുമില്ലെന്നു കരുതാം. എന്നാൽ അതു ക്രമമില്ലാത്തതാണെങ്കിൽ അതിന്റെ അർത്ഥം എന്തെന്നു ഡോക്ടർ നിർണ്ണയിക്കേണ്ടതാണ്.

വൈദ്യുത കാർഡിയോഗ്രാം പരിശോധനയിൽ ഇങ്ങനെയുള്ള അസാധാരണമിടിപ്പു വളരെ രസകരമായി രേഖപ്പെടുത്തിയിരിക്കുന്നതായി കാണാം. ഇതെങ്ങനെയുണ്ടാകുന്നുവെന്നു വെച്ചാൽ ഹൃദയത്തിന്റെ അറസ്സ് അസ്വസ്ഥതയുണ്ടായിട്ടു സാധാരണ മിടിപ്പിനു പ്രചോദനമുണ്ടാകുന്നിടത്തുനിന്നല്ലാതെ പ്രചോദനം ലഭിച്ചു സാധാരണ മിടിപ്പിനോടു ചേർന്നു താളമില്ലാതെ ഒന്നു മിടിക്കുന്നു. ഈ മിടിപ്പ് ഹൃദയത്തെ നിറയാൻ സമയം കൊടുക്കാതെ സങ്കോചിപ്പിക്കുന്നു. അതുകൊണ്ടാണതു കഴിവില്ലാത്തതായിത്തീരുന്നത്.

ഹൃദയത്തിന്റെ മററു ഭാഗങ്ങൾക്കസ്വസ്ഥതയുണ്ടായി. മിടിപ്പിനു പ്രചോദനം നൽകുന്നതെന്തുകൊണ്ടെന്നു വിശദീകരിപ്പാൻ വിഷമമാണ്. ഉൽക്കണ്ഠ, ഭയം, സ്നായുമുറുക്കം ഈ അവസ്ഥകളുമായി ബന്ധപ്പെട്ടതാണപ്രകാരമുള്ള മിടിപ്പുകൾ. അതു ചിലപ്പോൾ ഉണ്ടാകയും മററു ചിലപ്പോഴുണ്ടാകാതിരിക്കയും ചെയ്യുന്നു. അതിനു പ്രത്യേക കാരണമൊന്നുമില്ല.

പ്രായമുള്ളവരിൽ ചില അമിത മിടിപ്പുകൾ ചിലപ്പോൾ പ്രത്യക്ഷപ്പെട്ടെന്നു വരാം. മണിബന്ധത്തിലെ സ്പന്ദനം അപ്പോൾ ക്രമമില്ലാതിരിക്കുകയും അതു ഹൃദയത്തിന്റെ മേലുറസ്സുണ്ടാകുന്ന ശീഘ്ര സങ്കോചാവസ്ഥയുമായി സാദൃശ്യമുള്ളതായിരിക്കയും ചെയ്യുന്നു. ഈ രണ്ടവസ്ഥകളും തമ്മിൽ തിരിച്ചറിവാനുള്ള ഉത്തമ മാർഗ്ഗം വൈദ്യുത കാർഡിയോഗ്രാം പരിശോധനയാണ്.

ഹൃദയ മേലറയുടെ ശീഘ്ര സങ്കോചാവസ്ഥ ഹൃദ്രോഗവുമായി ബന്ധപ്പെട്ടതാകയാൽ അതെക്കുറിച്ചു വിവരിപ്പാൻ പോകുന്നില്ല. സാധാരണ മിടിപ്പിനിടയിൽ ഓരോ അമിതമിടിപ്പുണ്ടാകുമ്പോൾ നാഡി സ്പന്ദന നിരക്കു താഴുകയും രോഗത്താലുള്ള ഹൃദയമിടിപ്പിന്റെ തോതുമായി തെററിധരിക്കയും ചെയ്യാം. വൈദ്യുത കാർഡിയോഗ്രാം പരിശോധനയാലത്രേ ശരിയായി രോഗനിർണ്ണയം നടത്താം.

നിങ്ങളുടെ ഹൃദയത്തിന്നമിതസങ്കോചമുണ്ടെന്നു് ഡോക്ടർ പറയുന്നെങ്കിൽ നിങ്ങൾക്കു ഗുരുതരമായ ഹൃദ്രോഗം പിടിപെട്ടിരിക്കുന്നുവെന്നു തീരുമാനിച്ചുകളയരുത്. ആ അവസ്ഥ നിങ്ങൾക്കുപദ്രവം ഉണ്ടാക്കുന്നെങ്കിൽ അതിനു ശമനം നൽകുന്ന ഔഷധങ്ങൾ നൽകാം.

പടപട എന്നു വേഗത്തിലുള്ള ഹൃദയമിടിപ്പു ക്ലേശി

---

ള്ള കാര്യമായി മനസ്സിലാക്കാൻ ജനങ്ങൾക്കു വൈഷമ്യമുണ്ടാകും. ദൈവത്തിന്റെ ഹിതമതമനുസരിച്ചു തിരുമേനിമാർ ഈ പ്രശ്നത്തിൽ ശരിയായ തീരുമാനം ചെയ്യുമെന്നുതന്നെയാണു ഞങ്ങൾ വിശ്വസിക്കുന്നത്.

പ്പിക്കുന്നതാവാം. യാതൊരു മുന്നറിയിപ്പുമില്ലാതെ പെട്ടെന്നു കാരണമൊന്നും പ്രത്യക്ഷമായി കാണപ്പെടാതെ ഹൃദയമിടിപ്പിന്റെ വേഗത വർദ്ധിച്ചു മിനിററിൽ 150 വരെ ഉയരുന്നു. നെഞ്ചത്തു കൈവച്ചു നോക്കിയാൽ നെല്ലു കുത്തുംപോലെ തുടർന്നുകൊണ്ടിരിക്കുന്നതായി ഗ്രഹിക്കാം. നെഞ്ചിൽ ഭാരമോ, ശ്വാസനവൈഷമ്യമോ തോന്നുകയും രോഗിക്കു വളരെ നാഡീക്ഷോഭവും ഭയവും ഉണ്ടായിരിക്കുകയും ചെയ്യും. ഈ പടപടമിടിപ്പു ചിലപ്പോൾ ഏതാനും നിമിഷത്തേയ്ക്കോ അഥവാ അനേക ദിവസത്തേയ്ക്കോ നീണ്ടുനിൽക്കാം. ഹൃദയം ഇത്രവേഗത്തിൽ മിടിച്ചാലും രോഗിക്കു വളരെ ക്ഷീണവും വിളർച്ചയും ഉണ്ടായിരിക്കും.

ഈ അവസ്ഥ നിലനിൽക്കുന്നതിനു കാരണം ഓരോ മിടിപ്പും നൂറു ശതമാനം കാര്യക്ഷമമല്ലാത്തതാണ്. അതിനാൽ ക്ളിപ്തസമയത്തിനുള്ളിൽ ഹൃദയം പമ്പുചെയ്തു വിടുന്ന രക്തത്തിന്റെ അളവു കുറയുന്നു. അതിൽ മസ്തിഷ്കത്തിനും മററിന്ദ്രിയങ്ങൾക്കും ആവശ്യത്തിനു രക്തം ലഭിക്കുന്നില്ല. ഈ ന്യൂനത തിരുത്താൻ ചർമ്മത്തിലുള്ള ചെറുധമനികൾ സങ്കോചിച്ചു രക്തസമ്മർദ്ദം ഉയർത്തി രക്തം പ്രധാന ഇന്ദ്രിയങ്ങളിലേക്കു തിരിച്ചുവിടാൻ ശ്രമിക്കുന്നു. ശരീരത്തിന്റെ ആവശ്യങ്ങൾക്കു മതിയായ രക്തമില്ലാത്ത അവസ്ഥയിൽ ശരീരം ഇങ്ങനെയുള്ള പ്രതികരണം കാട്ടുന്നു. അതിന്റെ ഫലമായി രക്തം പ്രധാന ഭാഗങ്ങളിലേക്കു തിരിച്ചുവിടുന്നു.

ഹൃദയത്തിന്റെ പടപടമിടിപ്പു സമയത്തെന്താണു സംഭവിക്കുന്നത്? സാധാരണ പേസ്മേക്കർ പിണ്ഡത്തിന്റെ ജോലി ഹൃദയത്തിന്റെ മേലറയിൽ അസ്വസ്ഥമായ ഒരു ഭാഗം ഏറെറടുക്കുന്നു. അതിന്റെ വേഗത കൂടുതലുമാണ്. ഈ പ്രതികരണം അത്ര വളരെ അസാധാരണമല്ല. കാരണം ശരീരത്തിന്റെ ഇതര ഭാഗങ്ങളിൽ അടിയന്തിരാവസ്ഥകളിൽ ഒരു ടിഷ്യൂവിനു മറെറാന്നിന്റെ ജോലി ഏറെറടുക്കുവാൻ കഴിയും. ശരീരത്തിന്റെ ഒരു നിരോധവും സമീകരണവും എന്തോ കാരണത്താൽ മറച്ചു കളയുന്നതിനെയാണീ പ്രതികരണം പ്രതിനിധീകരിക്കുന്നത്.

പടപടമിടിപ്പനുഭവപ്പെടുന്ന ഒരു രോഗിക്കു പലപ്പോഴും പ്രത്യക്ഷമായ യാതൊരു രോഗവും ഹൃദയത്തിനുണ്ടായിരിക്കുകയില്ല. ഈ ക്ളേശകരമായ രോഗാക്രമണം വർഷങ്ങളോളം വീണ്ടും വീണ്ടും ഉണ്ടാകാം. യാതൊരു കാരണവും കൂടാതെ അപ്രത്യക്ഷമായെന്നും വരാം. അതു വളരെ നാൾ തുടർന്നാൽ ഹൃദയത്തിനു ക്ഷീണമുണ്ടാകുന്നു. എങ്കിലും സാധാരണനിലയിലേക്കു മടങ്ങി വരുന്നു.

ന്യൂമോണിയ ബാധിച്ചിരിക്കുന്ന അവസരത്തിൽ മേല്പറയപ്പെട്ട ഹൃദയാവസ്ഥ ബാധിച്ചാൽ അതു ഗുരുതരമായിത്തീരാം. കാരണം രോഗാക്രമണത്താൽ ഹൃദയം ക്ഷീണിച്ചിരിക്കുന്നതിനാൽ ഇതുംകൂടെ ആകുമ്പോൾ ഹൃദയം പരാജയപ്പെട്ടെന്നു വരാം.

ഈ അവസ്ഥയാൽ കഷ്ടപ്പെടുന്ന മിക്കവർക്കും ചില യുക്തിപ്രയോഗംമൂലം അതിന്റെ ആക്രമണത്തെ തടയുവാനറിയാം. ആഴത്തിൽ ശ്വസിച്ച് അല്പസമയം അതുള്ളിൽ സൂക്ഷിക്കുക, കുനിയുക, കഴുത്തിനു ഞെക്കുക ഇവ ചില മാർഗ്ഗങ്ങളാണ്. കഴുത്തിലുള്ള സഞ്ചാരനാഡിയിൽ ഡോക്ടർമാർ പലപ്പോഴും സമ്മർദ്ദം പ്രയോഗിക്കാറുണ്ട്. അതിനു വലിയ വിജയം സാധാരണ കിട്ടാറില്ല. ഈ അവസ്ഥ ഒരുപദ്രവമായി കരുതാം.

യഥാർത്ഥ ഹ്റുദ്രോഗങ്ങളുമായി ബന്ധപ്പെട്ട് ഹ്റുദയത്തിന്റെ താളത്തിനു വ്യതിയാനം സംഭവിക്കുന്ന അനേക അവസ്ഥകളെക്കുറിച്ചിവിടെ ചർച്ചചെയ്തില്ല. ഇവിടെ ചർച്ചചെയ്തതു നാഡിയവസ്ഥകളാലുള്ള കുഴപ്പങ്ങളെക്കുറിച്ചു മാത്രമാണ്.

സ്വയം രോഗനിർണ്ണയം ചെയ്യുന്നതൊരിക്കലും സുരക്ഷിതമല്ല. സ്വയം ചികിൽസിപ്പാൻ ശ്രമിക്കുന്ന ഒരു ഡോക്ടർ ഭോഷനാണെന്നൊരു പറച്ചിലുണ്ട്. നിങ്ങളുടെ നിർണ്ണയം അത്ര സൂക്ഷ്മമായിരിക്കയില്ല. നിങ്ങളുടെ ഹ്റുദയത്തിനെന്തെങ്കിലും കുഴപ്പമുണ്ടെന്നു തോന്നിയാൽ നിങ്ങളുടെ ഡോക്ടറുമായി ചർച്ചചെയ്യുക. എന്തെങ്കിലും ഗുരുതരാവസ്ഥ അദ്ദേഹം കണ്ടെങ്കിലോ എന്നു നിങ്ങൾക്കു ഭയമാണെങ്കിൽ, അങ്ങനെയുള്ള അവസ്ഥ നൂറിനൊന്നെയുള്ളവെന്നോർമ്മിക്കുക. കൂടാതെ ലഘുവായ അവസ്ഥയാണെങ്കിൽ തിരുത്താവുന്നതുമായിരിക്കും. ഗുരുതരാവസ്ഥയാണെങ്കിൽ അവഗണിച്ചുകളഞ്ഞാൽ തനിയെ സുഖപ്പെടുകയില്ലല്ലോ.

ഡോക്ടർ നിങ്ങളുടെ ഹ്റുദയം പരിശോധിക്കുമ്പോൾ പല സംഗതികൾ ചെയ്യുവാൻ അദ്ദേഹത്തിനുണ്ടായിരിക്കും. നിങ്ങളുടെ രോഗചരിത്രം വളരെ പ്രധാനമാണ്. അദ്ദേഹം നിങ്ങളുടെ രക്തസമ്മർദ്ദം, നാഡിസ്പന്ദനം, ഹ്റുദയവും ശ്വാസകോശവും പ്രവർത്തിക്കുന്നത് ഇവയെല്ലാം പരിശോധിക്കും. വൈദ്യുത കാർഡിയോഗ്രാം പരിശോധനയിൽനിന്നു വളരെ കാര്യങ്ങൾ ഗ്രഹിക്കാം, എന്നാൽ സകലതും ഗ്രഹിക്കാൻ സാദ്ധ്യമല്ല, പക്ഷെങ്കിൽ നെഞ്ചിന്റെ പല വീക്ഷണകോണിൽക്കൂടെയുള്ള എക്സറേ പരിശോധന അദ്ദേഹം ആവശ്യപ്പെട്ടേക്കും. രക്തപരിശോധന (ബ്ളഡ് കൗണ്ട്), മൂത്രവിശകലനം, രക്തത്തിന്റെ പല രാസപരിശോധനകൾ ഇവയെല്ലാം ആവശ്യമായിരിക്കും.

നിങ്ങൾ കഠിനാദ്ധ്വാനം ചെയ്തു സ്നായുമുറുക്കമുള്ളവനായിരിക്കുന്നെന്നു ഡോക്ടർ പറഞ്ഞേക്കാം. നിങ്ങളെ ഇത്ര ഭംഗിയായി പരിശോധിച്ച നിലയ്ക്ക് എന്തെങ്കിലും കുഴപ്പം ഡോക്ടർ കണ്ടുപിടിക്കുമെന്നു നിങ്ങൾ കരുതിയിരിക്കാം നേരെമറിച്ച് ഈ പരിശോധനകളൊക്കെ യാതൊരു കുഴപ്പവുമില്ലെന്നു തെളിയിച്ചിരിക്കാം. പരീക്ഷണശാലയിലെ റിപ്പോർട്ടു കൂടാതെ നിങ്ങൾക്കെന്തെങ്കിലും ഐന്ദ്രികരോഗസാന്നിദ്ധ്യമുണ്ടെന്ന് ഊഹിക്കേണ്ടിയിരിക്കും. അതിനവസരം നൽകാതെ ശരിയായി രോഗനിർണ്ണയം നടത്താനായിട്ടാണീ പരിശോധനകളെല്ലാം നടത്തിയത്.

ചില ഹ്റുദയത്തകരാറുകൾമൂലം അനേകകുട്ടികളും കായിക പ്രവർത്തനങ്ങൾ കൂടാതെയുള്ള ജീവിതം നയിപ്പാൻ മുമ്പു നിർദ്ദേശിക്കപ്പെട്ടിരുന്നു. പരിതസ്ഥിതി അത്ര ഗുരുതരമല്ലായിരുന്നുവെന്ന് ഇന്നത്തെ രോഗനിർണ്ണയനില കാട്ടുന്നു. മുമ്പു ഡോക്ടർമാർക്കു ചെയ്യാൻ കഴിഞ്ഞിരുന്നതു നെഞ്ചിൽ കുഴൽവച്ചു നോക്കുക, നാഡി പരിശോധിക്കുക, എന്നിട്ടു പരിചയവും സ്ഥിതിവിവരക്കണക്കും വച്ച് ഒരു തീരുമാനം എടുക്കുക എന്നുള്ളതായിരുന്നു. ഡോക്ടർമാർ തങ്ങളുടെ കഴിവിൽ ശ്രേഷ്ഠമായി പ്രവർത്തിച്ചിരുന്നു, എന്നാൽ ഇന്നവർക്കതിനേക്കാൾ വളരെ മെച്ചമായി ചെയ്യാൻ കഴിയുന്നു. ഡോക്ടർമാരോടക്ഷമരാകരുത്, ലാബറട്ടറിപരിശോധനകൾ ആവശ്യമാണെന്നു പരിഗണിച്ചിട്ടാണവർ അതിനു നിർദ്ദേശിക്കുന്നത്.

ഒരു വൈദ്യുത കാർഡിയോഗ്രാം പരിശോധന നിങ്ങളുടെ ഹ്റുദയത്തെപ്പററിയുള്ള സകലതും പറയുന്നില്ല. ഹ്റുദയപേശിയുടെ സങ്കോചതരംഗങ്ങൾ രേഖപ്പെടുത്തുന്നു. അതിൽനിന്നു ഹ്റുദയപേശിയുടെ അവസ്ഥയും അതിൽ പ്രവേശിക്കുന്ന രക്തത്തിന്റെ തോതും ഗ്രഹിക്കാം. ഒരു ചെറുധമനിയുടെ ഭിത്തിക്കൊരു കല ബാധിച്ചെന്നിരിക്കാം, എന്നാൽ അവിടെ രക്ത ഘനീകരണമുണ്ടായിട്ടേ രക്തഒഴുക്കിനു പ്രതിബന്ധമുണ്ടാകയുള്ളു.

ചിലപ്പോൾ പരിപൂർണ്ണ മെഡിക്കൽപരിശോധനാനന്തരം രണ്ടു മണിക്കൂറിനു ശേഷം ഒരു വ്യക്തി ഹ്റുത്ത് പോഷകധമനിത്തകരാറുമൂലം മ്റുതിപ്പെട്ടെന്നു വരാം. പരിശോധനയ്ക്കു ശേഷമായിരിക്കും ധമനിയിൽ ഘനീകരണം തുടങ്ങിയത്. ഹ്റുത്ത് പോഷകധമനീകാഠിന്യം മൂലം ഹ്റുദയത്തിനു ലഭിക്കുന്ന രക്തത്തിന്റെ അളവു കുറയുന്ന അവസ്ഥയാണെങ്കിൽ പരിശോധനയിൽനിന്നു ഗ്രഹിക്കാം. എല്ലാം കൃത്യമായി പറയാൻ കഴിയാത്തതിനാൽ ഡോക്ടറിൽ ഉള്ള വിശ്വാസം നഷ്ടപ്പെടേണ്ടതില്ല.

ചിലപ്പോൾ ഹൃദയത്തിനു കിതപ്പോ വേഗത്തിലുള്ള മിടിപ്പോ അനുഭവപ്പെട്ടാൽ അതിൽ പരിഭ്രാന്തരാകരുത്, പ്രത്യേകിച്ച് നിങ്ങൾ ഒരു ഭയാനക പരിതസ്ഥിതിയിലാവുമ്പോൾ. അത് ആധുനിക ജീവിതായാസത്തിന്റെ ഒരു ഭാഗമത്രെ.

ആരോഗ്യബോധിനി—

# വേദപഠനകുറിപ്പുകൾ

## തിങ്കൾ

മാർച്ച് 10: (1 യോഹന്നാൻ 1: 1–10)

ഇക്കാലത്തെ മനുഷ്യർക്ക് പാപബോധം കുറവാണ്. അങ്ങയെയെങ്കിൽ പാപമോചനത്തിന്റെ ആവശ്യബോധവും കുറവാണ്. എന്നാൽ മാനസികരോഗങ്ങളും രോഗികളും പണ്ടത്തേതിൽ വർദ്ധിച്ചിട്ടുണ്ട്. അതിനു പ്രതിവിധി നിർദ്ദേശിക്കുവാൻ മന:ശാസ്ത്രവിദഗ്ദ്ധന്മാരായ ഡോക്ടറന്മാരുമുണ്ട്. പക്ഷെ, പാപത്തിനു പരിപൂർണ്ണ പരിഹാരം കണ്ടെത്തുവാൻ മന:ശാസ്ത്രവിദഗ്ദ്ധന്മാർക്കു കഴിവില്ല. പാപത്തെ കഴിച്ചുമൂടാനാണ് ആധുനിക മനുഷ്യൻ ശ്രമിക്കുന്നത്. അതു പലപ്പോഴും അബോധാവസ്ഥയിൽ ആണ്ടുകിടക്കുകയാണ്. അതിനെ മനസ്സിന്റെ ഉപരിതലത്തിലേക്കു കൊണ്ടുവരാൻ മന:ശാസ്ത്രവിദഗ്ദ്ധന്മാർ സഹായിച്ചേക്കാം. എന്നാൽ അതുകൊണ്ടു മാത്രം പരിഹാരമാകുകയില്ല. പാപത്തെ ഏററുപറഞ്ഞ് ഉപേക്ഷിച്ചു പാപമോചനം പ്രാപിക്കുക മാത്രമാണ് അതിനുള്ള മാർഗ്ഗം. മനുഷ്യൻ അനുതപിച്ചേററുപറഞ്ഞാൽ അവന്റെ ഏതു പാപവും ക്ഷമിക്കാൻ ദൈവം സന്നദ്ധനാണ്. പാപം നിസ്സാരമായതുകൊണ്ടല്ല. അതിനെ വളരെ ഗൗരവമായിത്തന്നെ ദൈവം കരുതുന്നു. മനുഷ്യന്റെ പാപപരിഹാരത്തിനായി ദൈവത്തിനു സ്വന്തം പുത്രനെ, തന്നെത്തന്നെ, ബലികഴിക്കേണ്ടിവന്നു. ക്രിസ്തുവിനെ സ്വീകരിക്കുന്നവർക്കു ദൈവം അനുതാപവും പാപമോചനവും നൽകുന്നു.

## ചൊവ്വാ

മാർച്ച് 11: (അപ്പോ. പ്രവൃത്തികൾ 4 1–12)

പത്രോസ്ശ്ലീഹാ ഒരു മുടന്തനെ യേശുവിന്റെ ശക്തിയാൽ അൽഭുതകരമായി സുഖപ്പെടുത്തിയതിനെ തുടർന്നുള്ള സംഭവവികാസമാണ് ഇവിടെ രേഖപ്പെടുത്തിയിട്ടുള്ളത്. മനുഷ്യനെ മാനസികവും ശാരീരികവുമായ എല്ലാ രോഗങ്ങളിൽനിന്നും രക്ഷിക്കുവാൻ കഴിവുള്ളവൻ യേശുക്രിസ്തു മാത്രമാണെന്നു പത്രോസ് തന്റെ പ്രവൃത്തിയാൽ വെളിപ്പെടുത്തി. എന്നാൽ യഹൂദ പുരോഹിതന്മാരും മൂപ്പന്മാരും ശാസ്ത്രിമാരും അതു വിശ്വസിക്കുവാൻ തയ്യാറില്ലായിരുന്നു. അവരെപോലെ ദു:ശാഠ്യം പിടിക്കുന്ന ആളുകൾ ഇന്നുമുണ്ട്. സാന്മാർഗ്ഗിക നിയമങ്ങളും നിയന്ത്രണങ്ങളുമെല്ലാം എടുത്തുകളഞ്ഞാൽ മനുഷ്യർ സ്വതന്ത്രരാകുമെന്നും അപ്പോൾ ശരീരത്തിനുതന്നെ സുഖമുണ്ടാകുമെന്നും വാദിക്കുന്നവരുണ്ട്. മനുഷ്യപ്രകൃതിയും ജീവിതവും എന്താണെന്നറിയാത്തവരും ധാർമ്മികമൂല്യങ്ങളുടെ വില അറിയാത്തവരും മാത്രമേ അങ്ങനെ പറയൂ. ദൈവത്തിന്റെ ശക്തിയാണു മനുഷ്യജീവിതത്തെ നയിക്കുകയും നിലനിർത്തുകയും ചെയ്യുന്നത്. ആ ശക്തിക്കു കീഴ്പ്പെടുകയാണു നമുക്കുള്ള ഏകമാർഗ്ഗം. ക്രിസ്തുവിന്റെ ശക്തി നമ്മിൽ പ്രവർത്തിക്കുവാൻ നാം അനുവദിക്കുക. അപ്പോൾ മുടന്തൻ നടന്നതുപോലെയുള്ള അനുഭവം നമുക്കും ഉണ്ടാകും, ആത്മികജീവിതത്തിൽ.

## ബുധൻ

മാർച്ച് 12: (മത്തായി 23: 23–28)

നോമ്പുകാലത്തു ചില ഭക്ഷണപദാർത്ഥങ്ങൾ വർജ്ജിക്കുകയോ കേവലം ബാഹ്യമായ ചില അനുഷ്ഠാനങ്ങൾ നിറവേററുകയോ ചെയ്തതുകൊണ്ടു മാത്രം ഫലമില്ല. അവയോടൊപ്പം നമ്മുടെ ഹൃദയത്തിലും ജീവിതത്തിലും മാററമുണ്ടാകണം. നമ്മുടെ പ്രവൃത്തികൾ ന്യായവും കരുണയും വിശ്വസ്തതയും ഉള്ളവയാകണം. പരീശന്മാർ അവരുടെ ജീവിതത്തിന്റെ പുറം മാത്രം നന്നാക്കി. അകം അശുദ്ധിയും വെറുപ്പും വഞ്ചനയും നിറഞ്ഞതായിരുന്നു. അവരുടെ കപടഭക്തിയെ കർത്താവു കഠിനമായി ശാസിച്ചു. നാം ആ ശാസനയ്ക്കു പാത്രീഭൂതരാകരുത്. നോമ്പ് ആന്തരീയവിശുദ്ധി ആർജ്ജിക്കുവാൻ മുഖാന്തരമായിത്തീരണം. നമ്മുടെ വികാരങ്ങളെ നിയന്ത്രിക്കുവാനും പ്രവൃത്തികളെ നേരെ ആക്കുവാനും നമ്മുടെ സ്വന്തം ശക്തിയിൽ നമുക്കു കഴിയുന്നതല്ല. അതിനു ദൈവത്തിന്റെ ശക്തിയിൽ നാം ആശ്രയിക്കണം. ‟കർത്താവേ, നീ എന്റെ ഹൃദയത്തിലേയ്ക്കു പ്രവേശിക്കേണമേ," എന്നു സദാ പ്രാർത്ഥിക്കുക.

## വ്യാഴം

മാർച്ച് 13: (എബ്രായർ 9: 11–22)

മനുഷ്യന്റെ ധാർമ്മികപ്രശ്നം സ്വയം പരിഹരിക്കാൻ മനുഷ്യൻ അശക്തനാണ്. പൗലൂസ് ശ്ലീഹായുടെ മാനസാന്തരത്തിനു മുമ്പുള്ള അനുഭവം ഇതു വ്യക്തമാക്കുന്നുണ്ട്. (റോമർ 7: 14–25) വായിച്ചു നോക്കുക. മനുഷ്യനു പാപപരിഹാരവും പാപത്തിന്മേലുള്ള വിജയവും നൽകുവാൻ ദൈവത്തിനു മാത്രമെ കഴിയൂ. ദൈവം അതിനായി ഉപയോഗിച്ച മാർഗ്ഗമാണു പലർക്കും മനസ്സിലാക്കാൻ പ്രയാസം. ദൈവം നല്ല ഉപദേശം നൽകുകയോ നല്ല ജീവിതത്തിന്റെ മാതൃക കാണിച്ചുതരികയോ മാത്രമായിരുന്നു ചെയ്തതെങ്കിൽ അതു മനസ്സിലാക്കാൻ പ്രയാസമില്ലായിരുന്നു. എന്നാൽ മനുഷ്യനായി അവതരിച്ചു മനുഷ്യന്റെ പാപപരിഹാരത്തിനായി സ്വന്ത രക്തം ചിന്തി കുരിശിൽ തൂങ്ങി മരിക്കയാണു ചെയ്തത്. അതാണു മനുഷ്യന്റെ പാപമോചനത്തിനു ദൈവം കൊടുത്ത വില. മനുഷ്യന്റെ പാപത്തിന്റെ ശിക്ഷ ദൈവം തന്നെ അനുഭവിച്ചു. പാപത്തിന്റെ ഭയങ്കരതയും ഭവിഷ്യത്തും കർത്താവിന്റെ കുരിശിൽ നാം കാണുന്നു. കർത്താവിനോടുള്ള ആത്മികഐക്യത്തിൽ നമുക്കു പാപമോചനവും പാപത്തെ വെറുത്തുപേക്ഷിക്കുവാനുള്ള ശക്തിയും ലഭിക്കുന്നു. അതിനുള്ള മാർഗ്ഗമാണു കർത്താവു സഭയിൽ ഏർപ്പെടുത്തിയിട്ടുള്ള വി. കുദാശകൾ.

## വെള്ളി

മാർച്ച് 14: (റോമർ 3: 21–26)

മനുഷ്യന്റെ പാപമോചനത്തിനു ക്രിസ്തുവിന്റെ രക്തം ചിന്തേണ്ടതു് ആവശ്യമായി വന്നതെന്തുകൊണ്ടാണെന്നു ചോദിച്ചേക്കാം. ദൈവം ക്ഷമിച്ചെന്നു പ്രഖ്യാപിച്ചാൽ പോരായിരുന്നോ? ദൈവം നിഷ്പ്രയാസമായും സൗജന്യമായും പാപം ക്ഷമിക്കുന്നപക്ഷം ദൈവത്തിനു ധർമ്മനിഷ്ഠയോ നന്മയോ ഇല്ലെന്നായിരിക്കും അതിന്റെ അർത്ഥം. ഒരു മനുഷ്യന്റെ സഹോദരിയേയോ ഭാര്യയേയോ മറെറാരാൾ ആക്രമിക്കുകയും അതു സാരമില്ലെന്നുള്ള വിധത്തിൽ അയാൾ അക്രമിയോടു പെരുമാറുകയും ചെയ്യുന്നപക്ഷം, ഒന്നുകിൽ അയാൾക്ക് സ്വന്ത സഹോദരിയോടും ഭാര്യയോടും യഥാർത്ഥസ്നേഹമില്ലെന്നോ അല്ലെങ്കിൽ അയാൾക്കു സന്മാർഗ്ഗബോധമില്ലെന്നോ ആണതിന്റെ അർത്ഥം. പാപം ക്ഷമിക്കുന്ന ആളിന്റെ ഹൃദയത്തിൽ വേദനയില്ലെങ്കിൽ, അയാൾ ത്യാഗം അനുഷ്ഠിക്കാൻ സന്നദ്ധനല്ലെങ്കിൽ പാപമോചനം വിലയില്ലാത്തതാണ്. ക്രിസ്തു പാപമോചനത്തിനായി സ്വന്തം രക്തം ചിന്തി എന്നുള്ളതു പാപമോചനത്തെ യഥാർത്ഥമാക്കുന്നു.

**പ്രതിവാര പ്രഭാഷണം**

# നല്ല മനുഷ്യരെ അകപ്പെടുത്തുന്ന കെണി

**എം. തൊമ്മൻ**

രണ്ടു മനുഷ്യർ പ്രാർത്ഥിപ്പാൻ ദൈവാലയത്തിൽ പോയി ഒരുത്തൻ പരീശൻ, മററവൻ ചുങ്കക്കാരൻ. (ലൂക്കോ. 18:18)

പരീശൻെറയും ചുങ്കക്കാരൻെറയും ഉപമ കേൾക്കാത്തവരായി അൽപമെങ്കിലും വേദപുസ്തകപരിചയമുള്ളവരിൽ ആരുമുണ്ടാവില്ല. നല്ലവനും നീതിമാനും യഹൂദനിയമദൃഷ്ട്യാ നിഷ്ക്കളങ്കനും ബഹുമാന്യനും ഭക്തനുമായ പരീശനും പാപിയും സമുദായ ഭ്രഷ്ടനുമായി പരിഗണിക്കപ്പെട്ടിരുന്ന ചുങ്കക്കാരനുമാണ് ഈ ഉപമയിലെ കഥാപാത്രങ്ങൾ. രണ്ടുപേരും പള്ളിയിൽനിന്നു പ്രാർത്ഥിക്കുന്ന രംഗമാണ് കർത്താവു വിവരിച്ചിട്ടുള്ളതു്. നല്ലവനായ പരീശൻെറ പ്രാർത്ഥനയും പെരുമാററവും ദൈവസന്നിധിയിൽ അപലപനീയമായിട്ടും നികൃഷ്ടനായ ചുങ്കക്കാരൻേറതു് സ്വീകാര്യമായിട്ടും കർത്താവു് ചൂണ്ടിക്കാട്ടി. അതുകൊണ്ടു് പരീശനെക്കുറിച്ചു പ്രതികൂലവും ചുങ്കക്കാരനെക്കുറിച്ച് അനുകൂലവുമായ മുൻവിധികളോടുകൂടിയായിരിക്കും നാം ഉപമയെ സമീപിക്കുന്നതു്. നല്ല മനുഷ്യൻ എന്തുകൊണ്ടു നിരാകരിക്കപ്പെട്ടു? ചീത്ത മനുഷ്യൻ എന്തുകൊണ്ടു സ്വീകരിക്കപ്പെട്ടു? ഈ ഉപമ ഉന്നയിക്കുന്ന ചോദ്യങ്ങളാണിവ? ഈ നല്ല മനുഷ്യനെയും ചീത്ത മനുഷ്യനെയും നാമൊന്നു സൂക്ഷിച്ചുനോക്കി പരിശോധിക്കേണ്ടതാവശ്യമാണ്.

പരീശനെ നമുക്കൊന്നു പരിശോധിക്കാം. നല്ലവരെന്നു സ്വയം അഭിമാനിക്കുന്ന നമ്മെ ആരെക്കാളും നല്ലവനാണ് ഈ പരീശൻ. ദുരാഗ്രഹം, അനീതി, അസാന്മാർഗ്ഗികത്വം മുതലായി മിക്കവരിലും കാണപ്പെടുന്ന സ്വഭാവദൂഷ്യങ്ങളൊന്നും അയാൾക്കില്ല. ധാർമ്മിക പ്രമാണങ്ങളിൽനിന്നും അണുമാത്രം വ്യതിചലിക്കാതെ അയാൾ ജീവിതം നയിച്ചു. പണമിടപാടുകളിലും സാമൂഹ്യബന്ധങ്ങളിലും അയാൾ കുററമററവനായിരുന്നു. ഭക്തിജീവിതത്തിലും അയാൾ ആരുടെയും പിന്നിലല്ലായിരുന്നു. ആഴ്ചയിൽ രണ്ടു ദിവസം ഉപവസിക്കുക എന്ന ശ്രമകരമായ നിഷ്ഠയെ അയാൾ നിർവിഘ്നം പാലിച്ചു. ആഴ്ചയിലൊ മാസത്തിലൊ ഒരു നേരത്തെ ഭക്ഷണമെങ്കിലും ഉപേക്ഷിച്ച് ആത്മനിയന്ത്രണം പരിശീലിക്കുകയും അങ്ങനെ ലഭിക്കുന്ന തുക പട്ടിണിക്കാർക്കു ദാനംചെയ്യുകയും ചെയ്യുന്നവരായി നമ്മുടെയിടയിൽ എത്രപേരുണ്ടു്? നിലത്തിൻെറ വിളവിൽനിന്നു പത്തിലൊന്ന് പള്ളിക്കു കൊടുക്കണമെന്ന് യഹൂദന്മാർക്കു നിയമമുണ്ടായിരുന്നു. എന്നാൽ ഈ പരീശൻെറ ഔദാര്യം ആ നിയമത്തെയും കവച്ചുവച്ചു. അയാൾ നേടിയതിലെല്ലാം പത്തിലൊന്നു സംഭാവന ചെയ്തു. അയാളുടെ ഭക്തിപ്രകടനവും നിഷേധ്യമായ തരത്തിലുള്ളതല്ലായിരുന്നു. അയാൾ മററു ചില പരീശന്മാർ ചെയ്തിരുന്നതുപോലെ പരസ്യമായി ചന്തസ്ഥലത്തൊ പെരുവഴിയിലൊ നിന്നല്ല പ്രാർത്ഥിച്ചതു്. പ്രത്യുത പള്ളിയകത്തു പ്രവേശിച്ചു രഹസ്യമായി ഹൃദയത്തിൽ പ്രാർത്ഥിച്ചു. (ഹൃദയങ്ങളെ അറിയുന്നവനായ കർത്താവു മാത്രമെ അയാളുടെ പ്രാത്ഥന കേട്ടുള്ളു.) ഏതുവിധത്തിൽ നോക്കിയാലും ഈ പരീശൻ അനിന്ദ്യനാണ്. നല്ലവനാണ്. നല്ലവരായ നമ്മേക്കാളെല്ലാം നല്ലവൻ. ധാർമ്മികവും ഭക്തിപരവുമായ രംഗങ്ങളിൽ അവകാശപ്പെട്ട ജീവിതനിലവാരത്തിന് അടുത്തെത്തിയിട്ടുള്ളവരായി, നമ്മുടെ ഇടയിൽ അധികംപേർ കാണുകയില്ല. പരിപൂർണ്ണനായ കർത്താവിന് അയാളെ വിമർശിക്കാൻ അവകാശമുണ്ടെന്നു സമ്മതിക്കാം. അതിനു മതിയായ കാരണവുമുണ്ടു്. എന്നാൽ നമുക്ക് ആ നല്ല മനുഷ്യൻെറ നേരെ വിരൽ ചൂണ്ടുവാനോ അയാളെ കല്ലെറിയുവാനോ കാരണമില്ല. നാം അയാളെക്കാൾ മോശക്കാരല്ലേ എന്നു ചിന്തിച്ചുനോക്കണം. അ

---

രണ്ടാമതായി ക്രിസ്തുവിൻെറ പാപമോചനം ദൈവത്തിൻെറ സ്നേഹത്തെ മാത്രമല്ല, നീതിയേയും തൃപ്തിപ്പെടുത്തുന്നു. ആത്മാഭിമാനമുള്ള ദരിദ്രർക്കു ഭിക്ഷ ലഭിച്ചതുകൊണ്ടു് അവർ തൃപ്തിപ്പെടുകയില്ല. അവർക്കു നീതിയും ലഭിക്കണം. ക്രിസ്തുവിൻെറ മരണത്തിലും അതുമൂലമുള്ള പാപമോചനത്തിലും ദൈവത്തിൻെറ സ്നേഹവും നീതിയും ഒരുപോലെ വെളിപ്പെടുന്നു.

## ശനി

മാർച്ച് 15: (സങ്കീർത്തനം 73: 1–24)

ദൈവവിശ്വാസമില്ലാത്ത ദുഷ്ടന്മാർ സുഖിച്ചു കഴിയുന്ന കാഴ്ച ദൈവവിശ്വാസികൾക്കു വിഷമം ഉളവാക്കുന്നു. ദുഷ്ടന്മാർ സുഖമനുഭവിക്കുകയും നല്ലവർ ദുരിതമനുഭവിക്കുകയും ചെയ്യേണ്ടിവരുന്നതെന്തുകൊണ്ടു്? അതു നീതിയാണോ? യേശുക്രിസ്തുവിൻെറ കുരിശിനു ചുററും നിന്നവരും സങ്കീർത്തനക്കാരൻെറ ഈദൃശ ചോദ്യങ്ങൾ ഉന്നയിച്ചിരിക്കണം. നിരപരാധിയും നല്ലവനുമായ യേശു കുരിശിൽ തറച്ചു കൊല്ലപ്പെട്ടു. അവൻെറ കൊലയാളികളും ശത്രുക്കളും ജയഭേരി മുഴക്കി തിരിച്ചുപോയി. എന്നാൽ ക്രിസ്തുവിൻെറ ശിഷ്യന്മാരും സ്നേഹിതന്മാരും ദൈവത്തെ പഴിച്ചതായി നാം അറിയുന്നില്ല. നേരേമറിച്ച് ദൈവം സ്നേഹമാകുന്നു എന്നവർ ഉറപ്പിച്ചു പറഞ്ഞു. അതിൻെറ കാരണം ക്രിസ്തുവിൻെറ കുരിശിൽ അവർ ദൈവത്തിൻെറ സാന്നിദ്ധ്യവും പ്രവർത്തനവും കണ്ടു എന്നുള്ളതാണ്. „ദൈവം ക്രിസ്തുവിൽ ലോകത്തെ തന്നോടു നിരപ്പാക്കുകയായിരുന്നു„ ദൈവം തന്നെയാണ്, കുരിശിൽ തൂങ്ങി മരിച്ചതു്—ത്രിത്വത്തിൽ ഒരുവനായ പുത്രൻ തമ്പുരാൻ. കുരിശുനഷ്ടവും പരാജയവുമായി തോന്നിയെങ്കിലും അതു താൽക്കാലികമായിരുന്നു. അതു പുനരുത്ഥാനമാകുന്ന പരിപൂർണ്ണ വിജയത്തിൻെറ നാന്ദി ആയിരുന്നു. ദുഷ്ടൻെറ സുഖം നീതിമാൻെറ ദു:ഖം പോലെ താൽക്കാലികമാണ്. നന്മയ്ക്കു് നിത്യമായ നല്ല പ്രതിഫലം ലഭിക്കാതിരിക്കയില്ല.

## ഞായർ

മാർച്ച് 16: (ലൂക്കോസ് 13:10–17)

ഈ പള്ളി പ്രമാണിയുടെ മനോഭാവം തന്നെയാണ് ഇന്നു നമ്മിൽ പലർക്കുമുള്ളതു്. പതിനെട്ടു കൊല്ലം കൂനിയായി കഴിച്ചുകൂട്ടിയ ഒരു സ്ത്രീയുടെ വിഷമസ്ഥിതി അയാൾക്കൊരു പ്രശ്നമല്ല. മററുള്ളവരുടെ ദു:ഖവും ദുരിതവും കണ്ടു തഴമ്പിച്ചുപോയ ഒരു മനോഭാവം, അതു മാത്രമല്ല, അവൾക്ക് അൽഭുതകരമായി സുഖം ലഭിച്ചപ്പോൾ, അതിനു മുഖാന്തരമായ യേശുവിൻെറ പ്രവൃത്തി ഒരു ശാബത്തു ലംഘനമായി മാത്രമേ അയാൾക്കു കാണാൻ കഴിഞ്ഞുള്ളു. മതവും മതാനുഷ്ഠാനങ്ങളും അവയുടെ ലക്ഷ്യത്തെ മറന്നു നിലനിൽക്കുമ്പോൾ നിർവിചാരത്വവും സ്വാത്ഥതയും മാത്രമായിരിക്കും അവയുടെ ഫലം. ദൈവത്തോടും സഹോദരവർഗ്ഗത്തോടുമുള്ള സ്നേഹമാണു മതത്തിൻെറ കാതൽ. നമ്മെ സംബന്ധിച്ചിടത്തോളം ബാഹ്യമായ ചില ആചാരങ്ങൾ മാത്രമാണോ മതം? നമ്മുടെ പള്ളിയിൽപോക്കും പ്രാർത്ഥനകളും നോമ്പാചരണവുമെല്ലാം കൂടുതൽ ദൈവസ്നേഹവും സഹോദരസ്നേഹവും നമ്മിൽ വളർത്തുന്നുണ്ടോ? അതോ സ്വന്തം പ്രയോജനവും സ്വാർത്ഥലാഭവും ഉദ്ദേശിച്ചുള്ളവയാണോ അവ?

# വാർത്തകളും കുറിപ്പുകളും

കെ. വി. എം.

കമ്യൂണിസ്റ്റാധിപത്യം നിലവിലുള്ള ഹംഗറിയും വത്തിക്കാനും തമ്മിലുള്ള ബന്ധം അടുത്ത കാലത്തായി മെച്ചപ്പെട്ടുകൊണ്ടിരിക്കയാണ്. ഈ ബന്ധം കൂടുതൽ മെച്ചപ്പെടുത്തുന്നതിനുവേണ്ടി ബുഡാപ്പെസ്റ്റിലെ അമേരിക്കൻ എംബസ്സിയിൽ കഴിഞ്ഞ 13 വർഷമായി അഭയംതേടിയിട്ടുള്ള കർദ്ദിനാൾ മിൻസെന്തിയെ ഹംഗറിയിൽനിന്നു റോമിലെത്തിക്കുന്നതിനുള്ള ശ്രമങ്ങൾ നടന്നുവരികയാണ്. എന്നാൽ ഏററവും ഒടുവിൽ നടന്ന ശ്രമവും വിജയിച്ചിട്ടില്ല. വിയന്നായിലെ ആർച്ചുബിഷപ്പായ കർദ്ദിനാൾ കോണിഗിൻെറ അടുത്തകാലത്തെ തൽസംബന്ധമായ ദൗത്യം പരാജയപ്പെട്ടുവെന്നാണ് ചൂണ്ടിക്കാണിക്കപ്പെടുന്നത്. ഹംഗേറിയൻ ഗവർമെൻറുമായുള്ള സമരം അവസാനിപ്പിക്കണമെങ്കിൽ തൻെറ വ്യവസ്ഥകൾ ഗവർമെൻറു അംഗീകരിക്കണമെന്നാണ് നട്ടെല്ലും തൻേറടവുമുള്ള മിൻസെന്തി നിഷ്കർഷിക്കുന്നത്. ഹംഗറിയുടെ വെളിയിലായിരിക്കുമ്പോൾ ഹംഗറിക്കെതിരായി മിൻസെന്തി സംസാരിക്കരുതെന്നാണ് ഹംഗേറിയൻ ഗവർമെൻറിൻെറ വ്യവസ്ഥ. അതംഗീകരിക്കാൻ മനസാക്ഷിയും ഉത്തമബോദ്ധ്യവുമുള്ള കർദ്ദിനാൾ മിൻസെന്തി തയ്യാറില്ല. യാതൊരു വ്യവസ്ഥയും കൂടാതെതന്നെ മോചിപ്പിക്കണമെന്നാണ് കർദ്ദിനാളിൻെറ നിലപാട്.

റോമുമായി ആലോചിച്ച് അടുത്ത കാലത്തു ഹംഗറി പല ബിഷപ്പുമാരെ നിയമിച്ചിട്ടുണ്ട്. അമേരിക്കയും-ഹംഗറിയും തമ്മിലുള്ള ബന്ധവും ഇപ്പോൾ മെച്ചപ്പെട്ടിട്ടുണ്ട്. ഇങ്ങനെയെല്ലാമായിട്ടും മിൻസെന്തി പ്രശ്നം പരിഹരിക്കാതെ തുടരുകയാണ്. ഹംഗറിയൻ ഗവർമെൻേറാ മിൻസെന്തിയോ കീഴ്പ്പെടാതെ ഈ പ്രശ്നം പരിഹരിക്കപ്പെടാനിടയില്ല. ഒരു സ്കൂളോ കോളജോ നൽകാമെന്നു പറഞ്ഞാൽ ഭരണകൂടത്തിൻെറ ചൊൽപടിക്കു നിൽക്കുന്ന ബിഷപ്പുമാരും കർദ്ദിനാൾ മിൻസെന്തിയും തമ്മിൽ എന്തു് അന്തരമാണുള്ളതെന്നു സഭാകാര്യങ്ങളെപ്പററി ആഴമായി ചിന്തിക്കുന്നവർക്കു മനസ്സിലാക്കാൻ പ്രയാസമില്ല.

## സമാധാനം

ലോകത്തിൻെറ പല ഭാഗങ്ങളിലും സംഘർഷം നിറഞ്ഞുനിൽക്കുന്ന ഒരവസരത്തിലാണ് പുതിയ അമേരിക്കൻ പ്രസിഡൻറ് നിക്സൻ യൂറോപ്പിൽ ഒരു പര്യടനം നടത്തിയതും മാർപ്പാപ്പാതിരുമേനിയെ സന്ദർശിച്ചതും. പശ്ചിമേഷ്യാ, ബർലിൻ, വിയററ്നാം മുതലായ പ്രശ്നങ്ങളുടെ കരിനിഴൽ വീശിക്കൊണ്ടിരുന്നിട്ടും സമാധാനം തേടിപ്പോയ നിക്സൻെറ ആത്മാർത്ഥത അഭിനന്ദനീയംതന്നെയാണ്. ഫ്റാൻസും, ബ്രിട്ടനും തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങൾ ഇരുരാജ്യങ്ങളുടെയും സുഹൃത്തായ അമേരിക്കയുടെ സഹായത്തോടുകൂടി പരിഹരിക്കാമെന്നു ചിന്തിക്കുന്നവരുണ്ട്.

മാർപ്പാപ്പാ തിരുമേനിയുമായി നിക്സൻ ചെലവഴിച്ച സമയം ലോകത്തിനു് ഒരു നേട്ടംതന്നെയാണ്. ലോകത്തിൽ ധാർമ്മികമൂല്യങ്ങൾ സംരക്ഷിക്കണമെന്നും ദാരിദ്ര്യം നീക്കണമെന്നും മാർപ്പാപ്പാതിരുമേനി നിക്സനെ അനുസ്മരിപ്പിച്ചു. അമേരിക്ക വികസ്വര രാജ്യങ്ങൾക്കു കൂടുതൽ സഹായം നൽകണമെന്നു മാർപ്പാപ്പാ ഓർപ്പിച്ചു. യുദ്ധങ്ങൾക്കുവേണ്ടിയും, ആയുധങ്ങൾക്കുവേണ്ടിയും ചന്ദ്രനിലേയ്ക്കുള്ള യാത്രക്കുവേണ്ടിയും അമേരിക്ക ചെലവാക്കുന്ന പണം ഉണ്ടെങ്കിൽ അനേകംകോടി ജനങ്ങൾക്ക് സുഖമായി ജീവിക്കാൻ സാധിക്കും.

---

യാളെ ചൂണ്ടിക്കാണിച്ചു കർത്താവു പഠിപ്പിച്ച ഒരു പ്രധാന പാഠം പഠിക്കുക മാത്രമാണ് നമ്മുടെ കർത്തവ്യം. എന്താണതു്? പരീശൻെറ സാന്മാർഗ്ഗികത്വവും സത്യസന്ധതയും മാന്യതയും ഉദാരശീലവും ഭക്തിജീവിതവും ഒന്നുംതന്നെ അയാളെ ദൈവതിരുമുമ്പാകെ സ്വീകാര്യനാക്കിയില്ല. എന്തായിരുന്നു അതിൻെറ കാരണം? നേരെമറിച്ച് പാപിയും പരിഹാസ്യനുമായിരുന്ന പാവപ്പെട്ട ചുങ്കക്കാരനിൽ ദൈവം പ്രസാദിച്ചു. എന്തുകൊണ്ട്?

പ്രധാനകാര്യം, നമ്മുടെ നന്മയെക്കുറിച്ചു നാം ബോധവാന്മാരാകുമ്പോൾ നാം ദൈവത്തിൽനിന്ന് അകന്നുപോകുന്നു എന്നുള്ളതാണ്. ജീവിതത്തിൽ നാം സമ്പാദിച്ചതോ നമുക്കു കൈവന്നിട്ടുള്ളതോ ആയ നിലയും നേട്ടങ്ങളും കഴിവുകളുമെല്ലാം ആത്മാഭിനന്ദനത്തിൻെറ ഒരു മനോഭാവം നമ്മിൽ അങ്കുരിപ്പിക്കുന്നു. ഏതെങ്കിലും രംഗത്തു നമ്മെക്കാൾ പിന്നണിയിൽ നിൽക്കുന്നവരെക്കുറിച്ചുള്ള ബോധം നമുക്ക് ആത്മപ്രശംസയ്ക്കു വകനൽകുന്നു. പരീശൻ ദേവാലയത്തിലാണു നിൽക്കുന്നതെങ്കിലും അവൻെറ നോട്ടം നികൃഷ്ടനായ ആ ചുങ്കക്കാരനിലേക്കാണ്. അല്ലെങ്കിൽ അവൻെറ അറിവിൽപെട്ട "പിടിച്ചുപറിക്കാർ, നീതികെട്ടവർ, വ്യഭിചാരികൾ മുതലായ" ശേഷം മനുഷ്യരിലേക്ക്. അവരെക്കാളെല്ലാം എത്ര നല്ലവനാണ് അവൻ! ആ വ്യത്യാസത്തിൻെറ പേരിലാണ് അവൻ ദൈവത്തെ വാഴ്ത്തുന്നതു്. അവൻ "ദൈവമേ" എന്നു വിളിച്ചുകൊണ്ടു പ്രാർത്ഥന ആരംഭിക്കുന്നെങ്കിലും അവൻെറ ചിന്തയെല്ലാം സ്വന്തം മേന്മയെക്കുറിച്ച് മററുള്ളവരുടെ കുറവുകളെക്കുറിച്ചുള്ള പുച്ഛം, അവനെക്കുറിച്ചുതന്നെയുള്ള മതിപ്പ്, ഈ മനോഭാവമല്ലേ അറിഞ്ഞും അറിയാതെയും നമ്മിലെല്ലാം കുടികൊള്ളുന്നതു്? ഇതു പ്രത്യേകിച്ചും നല്ല മനുഷ്യരെ അകപ്പെടുത്തുന്ന കെണിയാണ്. പള്ളിയിൽപോലും നമ്മെ ഭരിക്കുന്ന ചിന്ത ഇതല്ലേ എന്നു പരിശോധിച്ചു നോക്കണം. നമ്മുടെ ധനസ്ഥിതി, മോടിയുള്ള വസ്ത്രം, വിലപിടിച്ച ആഭരണങ്ങൾ, സ്വാധീനശക്തി സാമർത്ഥ്യം, സ്ഥാനമാനങ്ങൾ എന്നിവയെക്കുറിച്ചെല്ലാം നാം തികച്ചും ബോധവാന്മാരാണ്. അതോടൊപ്പം അവയൊന്നുമില്ലാത്തവരെ നാം അധഃസ്ഥിതരായി കാണുകയും ചെയ്യുന്നു. ഈ താരതമ്യ വിവേചനം നമ്മുടെ മേന്മയിൽ അഭിമാനം കൊള്ളുവാനും അന്യനെ തരംതാഴ്ത്തുവാനും നമ്മെ പ്രേരിപ്പിക്കുന്നു. അഹംഭാവപരമായ ആത്മാഭിമാനവും സ്വയസംതൃപ്തിയും നമ്മുടെ കുറവുകളെ കാണാൻ നമ്മെ അപ്രാപ്തരാക്കുന്നു. ഇതാണ് മാന്യന്മാരായ പല നല്ല മനുഷ്യർക്കും പററുന്ന അബദ്ധം. ഇതാണ് അവർക്കു ദൈവത്തോടുള്ള ബന്ധവും ദൈവത്തിൻെറ സ്വീകരണവും അസാദ്ധ്യമാക്കിത്തീർക്കുന്നതു്.

നാം ദൈവത്തെ സമീപിക്കുമ്പോൾ, ദൈവാലയത്തിൽ പ്രവേശിക്കുമ്പോൾ ദൈവസന്നിധിയിൽ നാം പാപികളും കുറവുള്ളവരുമാണെന്നുള്ള ബോധമായിരിക്കണം നമ്മെ ഭരിക്കുന്നതു്. നമുക്കെങ്കിലും നന്മയൊ മേന്മയൊ ഉണ്ടെങ്കിൽ അതു ദൈവത്തിൻെറ കൃപയും അനുഗ്രഹവും നിമിത്തം ലഭ്യമായതാണ്. അതു് ആത്മപ്രസംശയ്ക്കു വകനൽകുന്നില്ല. അതിനെക്കാൾ എത്രയോ ബഹുലമാണ് നമ്മിലുള്ള തിന്മയും കുറവുകളും. അവയെ കാണുവാൻ നമുക്കു കഴിയുന്നില്ലെങ്കിൽ അതിനുള്ള കാരണം നമ്മുടെ ദൈവബോധത്തിൻെറ കുറവും അഹംഭാവത്തിൻെറ കൂടുതലുമാണ്. ദൈവമുമ്പാകെ എല്ലാ മനുഷ്യരും പാപികളാണ്. നീതിമാനെന്നു സ്വയം അഭിമാനിക്കാൻ അർഹതയുള്ളവരായി ആരുമില്ല. നാം നമ്മുടെ നന്മയിലേക്കൊ, മററുള്ളവരുടെ തിന്മയിലേക്കൊ മാത്രം നോക്കിയാൽ നാം ആയിരിക്കുന്ന നിലയിൽ ഒരിക്കലും നമ്മെത്തന്നെ കാണുകയില്ല. നാം ദൈവത്തിങ്കലേക്കു നോക്കണം. അവൻെറ പരിശുദ്ധതയുടെയും പരിപൂർണ്ണതയുടെയും വെളിച്ചത്തിൽ മാത്രമെ നമ്മുടെ യഥാർത്ഥനില വെളിപ്പെടുകയുള്ളു.

ചുങ്കക്കാരന് ദൈവത്തിൻെറ കരുണമാത്രമെ അവലംബമായിട്ടുണ്ടായിരുന്നുള്ളു. അവനു സ്വർഗ്ഗത്തിലേക്കു നോക്കുവാൻപോലുമുള്ള അർഹതയുണ്ടെന്ന് അവൻ വിചാരിച്ചില്ല. അവൻ മാറത്തടിച്ചുകൊണ്ട് ദൈവത്തിൻെറ കരുണയ്ക്കായി

# ചരിത്രം സൃഷ്ടിച്ച സ്മാരകശുശ്രൂഷ

ലോകത്തു തികച്ചും അഭൂതപൂർവമായ ഒരു സംഭവമായിരുന്നു അതു്. ഒരു ഹൈന്ദവനേതാവിന്റെ സ്മാരകമായി, ഒരു ക്രൈസ്തവരാജ്യത്തു നിരവധി ക്രൈസ്തവനേതാക്കന്മാരും വൈദികരും വൈദികമേലദ്ധ്യക്ഷന്മാരും സന്നിഹിതരായിരുന്നു് ഒരു സ്മാരകശുശ്രൂഷ നടത്തുക എന്നതു്. ലോകൈകമഹാനായ ഗാന്ധിജിയുടെ സ്മരണയ്ക്കായി ഇക്കഴിഞ്ഞ ജനുവരി 30–ാംതീയതി ലണ്ടനിലെ സെൻറുപോറംസ് ഭദ്രാസനദേവാലയത്തിൽ വച്ചു നടത്തിയ അവിസ്മരണീയമായ ചടങ്ങിൽ വിവിധ ജാതി മതസ്ഥരും വിഭിന്ന ക്രൈസ്തവസഭാവിഭാഗങ്ങളിൽപെട്ടവരും തദവസരത്തിൽ സന്നിഹിതരായിരുന്നു. ബ്രിട്ടീഷ് രാജ്ഞിയുടെ പ്രതിനിധി ഹാമിൽട്ടൻപ്രഭു, കാൻറർബറി ആർച്ചുബിഷപ്പ് ഡോക്ടർ മൈക്കൽ റാംസേ, കാതലിക്ക് അപ്പോസ്തോലിക്ക് ഡെലിഗേററ് ആർച്ചുബിഷപ്പ് കാർഡിനാളി, മെത്തഡിസ്റ്റ് കോൺഫ്റൻസിന്റെ മുൻ പ്രസിഡൻറ്, മിസ്സിസ് ഹറോൾഡ് വിൽസൺ, പാർലിമെൻറ് അംഗങ്ങൾ, ലണ്ടനിലെ ലോർഡ് മേയർ എന്നിവരുടെ നാമങ്ങൾ എടുത്തുപറയേണ്ടവയാണ്.

## ആർച്ചുബിഷപ്പ്

മഹാത്മാഗാന്ധിയുടെ അപദാനങ്ങളെ പ്രകീർത്തിച്ചുകൊണ്ടു് കാൻറർ ബറി ആർച്ചു് ബിഷപ്പ് അതിശ്രദ്ധാർഹമായ ഒരു പ്രഭാഷണം നടത്തി. മഹാത്മജിയുടെ മാത്രം, അല്ല—ആദ്ധ്യാത്മികമൂല്യങ്ങളെപ്പററി നാം ഊന്നിപ്പറയുന്നു. പക്ഷേ, നമ്മുടെ മനസ്സിലും പ്രവർത്തനങ്ങളിലും ഭൗമികകാര്യങ്ങൾ പരിവർത്തിക്കുന്നു. ലളിതജീവിതംമൂലമുളവാകുന്ന സൗഭാഗ്യം അദ്ദേഹം നമുക്കു കാണിച്ചുതന്നു. അക്രമവും അക്രമത്തെ അക്രമംകൊണ്ടുതന്നെ നേരിടുന്നതിനുള്ള പ്രവണതയും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അക്രമരാഹിത്യത്തിന്റെ ഗുണങ്ങളും മഹനീയതയും ഗാന്ധിജിയാണു നമുക്കു കാണിച്ചുതന്നതു്. അന്തഃകരണത്തിന്റെ ശബ്ദം—അഥവാ ധാർമ്മികശക്തിയുടെ പ്രേരണ, അൻരഞ്ജനത്തിന്റെയും അവസരസൗകര്യങ്ങളുടെയും ശബ്ദങ്ങളുമായി സമ്മിശ്രപ്പെട്ടുകിടക്കുന്ന ഒരു ലോകമാണ് ഇന്നത്തേതു്. ശരിയായതും സമുചിതമായതും—ചെയ്യാൻ മിക്കവരും മടിക്കുന്ന ഒരുകാലം—ലൗകികമായ ഇടപാടുകളാൽ മനഃസ്സാക്ഷിയുടെ പ്രചോദനവും നിയന്ത്രണവും എത്രമാത്രം അഭിലഷണീയമാണെന്നും ആ മഹാൻ നമ്മെ പഠിപ്പിച്ചു.

ഗിരിമുകളിൽ വച്ചു ക്രിസ്തു പഠിപ്പിച്ചു: "ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, നീതിക്കു വേണ്ടി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ," ക്രിസ്തുവിന്റെ പ്രബോധനങ്ങളിൽ പലതും ഗാന്ധിജിയെ ഹഠാദാകർഷിച്ചു. അവ അദ്ദേഹം അഭംഗം പരിപാലിക്കുകയും ചെയ്തു. ദൈവത്തിന്റെ പരിപൂർണ്ണവും അന്തിമവുമായ വെളിപാടാണ് ക്രിസ്തു എന്നു് ക്രൈസ്തവർ ഉൽഘോഷിക്കുന്നു. അതേസമയംതന്നെ ഓരോ മനുഷ്യനിലുമുള്ള ദിവ്യരൂപത്തേയും ചൈതന്യത്തേയും നാം ബഹുമാനിക്കുന്നുമുണ്ടു്. ആ ദിവ്യപ്രകാശം ഇതരമതസ്ഥരായ സൽപുരുഷന്മാരിലും പ്രശോഭിക്കുന്നുണ്ടെന്നും നാം വിശ്വസിക്കുന്നു. ആ മനോഭാവത്തോടുകൂടെയാണ് ഒരു ക്രൈസ്തവനായ ഞാൻ ഏഴു വർഷം മുമ്പ് ഇൻഡ്യയിൽ പോയപ്പോൾ മഹാത്മജിയുടെ രാജ്ഘട്ടിലെ സമാധിസ്ഥാനം നഗ്നപാദനായി സന്ദർശിച്ചതു്. ഇന്നു് ഇവിടെ നടത്തുന്ന ശുശ്രൂഷ ഒരു ക്രിസ്തീയആരാധനാകർമ്മമാണ്. മഹാത്മജിയെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ക്രൈസ്തവേതരരോടുകൂടെ നാമും സഹകരിക്കുകയാണിപ്പോൾ.,,

## മൗണ്ടു് ബാററൻ പ്രഭു

ഇൻഡ്യയുടെ ഗവർണർ ജനറലായിരുന്ന മൗണ്ടുബാററൻ പ്രഭുവും തദവസരത്തിൽ സന്ദർഭോചിതമായ ഒരു സുദീർഘപ്രസംഗം നടത്തി. "മനുഷ്യസമുദായത്തിന്റെ ആറിൽ ഒരു ഭാഗത്തെക്കാൾ കൂടുതലാളുകൾ ഗാന്ധിജിയെ ഒരു പരിശുദ്ധനായി കരുതുന്നു. കേവലം കൃശഗാത്രനായ ഒരു ജ്ഞാന വൃദ്ധനെ നിഷ്കരുണം നിഗ്രഹിച്ചതിലുള്ള ദുസ്സഹമായ ഞെട്ടലും വ്യഥയും അവാച്യമെന്നേ പറയാൻ കഴിയൂ. പക്ഷേ ആ മഹാത്മാവിനെ ദീർഘകാലം ഇൻഡ്യാക്കാരായ ഏവരും ഏതു തൊഴിൽക്കാരനും തങ്ങളുടെ വൽസലപിതാവായി പിഗണിച്ചു ബാപ്പു എന്നാണു സംബോധന ചെയ്തിരുന്നതു്. രാഷ്ട്രത്തിന്റെ ജീവനും ചൈതന്യവും പെട്ടെന്നു നിശ്ചലമാകയും ആ അപ്രതീക്ഷിത ദുരന്തം ഏതൊരു മനുഷ്യനേയും സ്തബ്ധചിത്തനാക്കുകയും ചെയ്തു. അഹിംസയുടെ മാർഗ്ഗമായിരുന്നു അദ്ദേഹത്തിന്റേതു്. സാഹോദര്യത്തിന്റേയും സഹിഷ്ണുതയുടെയും സന്ദേശം അദ്ദേഹം പ്രചരിപ്പിച്ചു. ഇന്നോളം ഈ ലോകത്തു് ഒരു ചക്രവർത്തിക്കു പോലും ലഭിച്ചിട്ടില്ലാത്തതരത്തിലുള്ള അന്ത്യോപചാരങ്ങളാണ് ആ രാഷ്ട്രപിതാവിനു ലഭിച്ചതു്. മഹാത്മജിയുടെ മരണവാർത്ത ജനഹൃദയങ്ങളിൽ അന്ധകാരം പരത്തി. വികാരതരളിതമായ ഒരു രംഗം—അവിടെ സന്നിഹിതരായിരുന്നവരിൽ ആർക്കും ഒരിക്കലും വിസ്മരിക്കാനാവാത്ത ഒരു ദൃശ്യമായിരുന്നു അതു്—ആധുനികകാലത്തു ജീവിച്ചിരുന്ന ഒരു സിദ്ധൻ തന്റെ സ്രഷ്ടാവിന്റെ സവിധത്തിലേക്കു് മടങ്ങിപ്പോയി. സ്നേഹവും സമാധാനവും സാഹോദര്യവും പുലർത്തുന്നവർക്കുവേണ്ടി സംപുഷ്ടവും ധന്യവുമായ ഒരു ലോകത്തിനു കളം ഒരുക്കിയശേഷമാണ് ആ ധന്യാത്മാവു് ഐഹികവാസം വെടിഞ്ഞതു്. ആ ദീപം പൊലിഞ്ഞു. പക്ഷേ, ആ ദീപത്തിന്റെ ദീപ്തി ഇനിയും ദീർഘകാലം തഴകിക്കൊണ്ടു് അക്ഷമമായി നിലനിൽക്കും. സ്നേഹത്തിന്റെയും

ചർച്ചുവിക്കിലി

---

കേണപേക്ഷിച്ചു. സ്വയം നീതികരിക്കാതിരുന്ന ആ പാപി ദൈവത്താൽ നീതീകരിക്കപ്പെട്ടു. പരീശൻ അങ്ങനെയല്ല. അവനു് അവനിൽതന്നെ ആശ്രയിച്ചാൽമതി. അവനു സ്വയാർജ്ജിതമായ സാമ്പത്തികവും സാന്മാർഗ്ഗികവും ഭക്തിപരവുമായ മൂലധനം നിക്ഷേപമായിട്ടുണ്ടു്. അതിൽ ആശ്രയിച്ചു ജീവിച്ചാൽമതി അവനു്. അതിനു കോട്ടം തട്ടാതവണ്ണം ദൈവത്തിന്റെ പ്രീതിയിലും മററു മനുഷ്യരുടെ അംഗീകാരത്തിലും തുടരണമെന്നു മാത്രമെ അവനാഗ്രഹമുള്ളു. പള്ളിയിൽ പോകും സാമാന്യം മാന്യമായ ജീവിതവുമൊക്കെ മതി അതിനു് എന്നു് അവൻ വിശ്വസിച്ചു. ഈ പരീശന്റെ നിലയേക്കാൾ അല്പമെങ്കിലും മെച്ചമാണോ ഇന്നത്തെ ബഹുഭൂരിപക്ഷം ക്രിസ്ത്യാനികളുടെയും നില? ഓരോരുത്തരും അവരവരെ വിധിക്കട്ടെ.

ഒരു കാര്യം തീർച്ചയാണ്. വിനയമനോഭാവവും പാപബോധവും പശ്ചാത്താപവുമില്ലാതെ ആർക്കും ദൈവത്തെ പ്രീതിപ്പെടുത്താൻ കഴിയുകയില്ല. അഹങ്കാരവും ഉന്നതഭാവവും യാതൊരളവിലും രൂപത്തിലും ദൈവതിരുമുമ്പാകെ വിലപ്പോകുകയില്ല. വ്രതാനുഷ്ഠാനങ്ങളും പരോപകാരതല്പരതയും പൊതുജനപ്രീതിയും മാന്യതയും ഒന്നും വിനയത്തിനും അനുതാപത്തിനും പകരമാവുകയില്ല. "ദൈവമേ, പാപിയായ എന്നോടു് കരുണയുണ്ടാകണമേ," എന്നു് ആത്മാർത്ഥമായി പ്രാർത്ഥിപ്പാൻ കഴിയുന്ന മനുഷ്യൻ മാത്രമെ ദൈവമുമ്പാകെ സ്വീകാര്യനായിരിക്കയുള്ളു. ഈ പരമാർത്ഥം മനസ്സിലാക്കി എത്രയും വേഗം നാം സ്വയം വിനയപ്പെട്ടു് അനുതപിച്ചു ദൈവത്തെ സമീപിക്കുന്നുവോ അത്രയും നമുക്കു നന്നു്. അനുതാപത്തിന്റെ കാലമാണ് നോമ്പുകാലം. പ്രത്യേകിച്ചും നോമ്പിന്റെ അന്ത്യഘട്ടമായ കഷ്ടാനുഭവ ആഴ്ച. പരീശൻ പള്ളിയിൽ പോയി പ്രാർത്ഥിച്ചപോലെ ചില കഷ്ടാനുഭവച്ചടങ്ങുകളിൽ കയറിയിറങ്ങി സ്വയസംതൃപ്തരായി മടങ്ങുന്ന അനുഭവം മാത്രമാണ് ഈ നോമ്പുകാലത്തു നമുക്കുണ്ടാകുന്നതെങ്കിൽ അയ്യോ കഷ്ടം! വിനയത്തിന്റെയും അനുതാപത്തിന്റെയും ആത്മാവിനായി നമുക്കു മുട്ടിപ്പായി പ്രാർത്ഥിക്കാം. ആ പ്രാർത്ഥനയ്ക്കു ദൈവം ഉത്തരമരുളാതിരിക്കയില്ല.

# കുരിശുവര

**ജെ. ജെ. പാമ്പാടി**

കുരിശുവരയുടെ ഉദ്ദേശ്യലക്ഷ്യങ്ങളും, അതു വരയ്ക്കേണ്ട സന്ദർഭങ്ങളും പലർക്കും അറിഞ്ഞുകൂടാ എന്നുള്ളതു് ഒരു പരമാർത്ഥം മാത്രമാണ്. ഇപ്പോൾ കുരിശുവര എന്നതു പ്രാർത്ഥനയുടെ മറുപേരായി തന്നെ ചില സ്ഥലങ്ങളിൽ തീർന്നിട്ടുണ്ട്. പ്രാർത്ഥന, ആരംഭം മുതൽ അവസാനം വരെ കുരിശു വരയായി തീർന്നിരിക്കുന്നതിനാലായിരിക്കാം അപ്രകാരം പറയുന്നതു്. കുരിശു വരയ്ക്കേണ്ട സന്ദർഭങ്ങളും, കുരിശുവരച്ചു വണങ്ങേണ്ട സന്ദർഭങ്ങളും, കുമ്പിടേണ്ട സമയങ്ങളും ഉണ്ട്. അവയിൽ ചിലതിനെക്കുറിച്ചു ചുരുക്കമായി ഇവിടെ രേഖപ്പെടുത്തുകയാണ്.

## കുരിശുവരയുടെ സാരാംശം

മനുഷ്യവർഗ്ഗത്തിൻെറ രക്ഷയ്ക്കു വേണ്ടി, മ്ശിഹാതമ്പുരാൻ സ്വർഗ്ഗത്തിൽ നിന്നും ഭൂമിയിലേയ്ക്കു വന്നതിനെ സൂചിപ്പിക്കുവാൻ നെററിയിൽനിന്ന് നെഞ്ചിലേക്കും, പാപംമൂലം ഇടത്തേതിൻെറ (സാത്താൻെറ) മക്കളായ മനുഷ്യരെ കൃശുമരണം മുഖാന്തരം വലത്തേതിൻെറ (ദൈവത്തിൻെറ) മക്കളാക്കി തീർത്തു എന്നു കാണിപ്പാൻ ഇടത്തേ തോളിൽനിന്ന് വലത്തേ തോളിലേക്കും കുരിശു വരയ്ക്കുന്നു.

## കുരിശു വരയ്ക്കേണ്ട സന്ദർഭങ്ങൾ

### 1. പള്ളിമണി കേൾക്കുമ്പോൾ

പള്ളിമണി മുഴങ്ങുന്നതു കേൾക്കുമ്പോൾ, ‘‘നീ ഞങ്ങൾക്കു തന്ന രക്ഷയ്ക്കു വേണ്ടി എന്നേക്കും നിന്നെ മഹത്വപ്പെടുത്തുവാൻ എന്നെ അനുവദിക്കണമേ,, എന്നു പ്രാർത്ഥിച്ചു കുരിശു വരയ്ക്കണമെന്നു സഭ പഠിപ്പിക്കുന്നു. ‘‘ജയവീരന്മാരെ, സമ്മാനം വാങ്ങിക്കുന്നതിനായി കാഹളനാദം എന്നപോലെ, അനുതപിച്ച വിശ്വാസം വഴിയായി ലോകത്തെയും പിശാചിനെയും ജയിക്കുന്നവർക്കു പാപമോചനം, നിത്യജീവൻ ആദിയായ [illegible]ന്‍വരങ്ങളെ കൊടുപ്പാൻ മണിനാദം ക്ഷണിക്കുന്നു,, എന്നു് മൂശബർക്കീപ്പാ എന്ന പിതാവും, ‘‘ജ്ഞാനിയേ! നീ മണിയുടെ നാദം കേൾക്കുമ്പോൾ ഉൽസാഹത്തോടെ ശുദ്ധസ്ഥലത്തേയ്ക്കു് (പള്ളിയിലേക്കു്) ഓടി എത്തിക്കൊൾക,, എന്നു മാർ യാക്കോബും പറഞ്ഞിരിക്കുന്നു.

### 2. [illegible]ള്ളിയിൽ പ്രവേശിക്കുമ്പോൾ

‘‘ബഹുമതിപൂർവം ഞാൻ നിൻെറ ഭവനത്തിലേക്കു വന്നു്—എൻെറ നേർച്ചകളെ നിനക്കു കഴിക്കും.,, (ps. 66:13) എന്നു പ്രാർത്ഥിച്ചു കുരിശു വരച്ചു തല വണങ്ങി പള്ളിയിൽ പ്രവേശിക്കണം.

### 3. കൌമ്മാകൾ ചൊല്ലുന്ന അവസരങ്ങൾ

‘‘ദൈവമേ നീ പരിശുദ്ധനാകുന്നു.....ഞങ്ങൾക്കുവേണ്ടി കുരിശിൽതൂങ്ങപ്പെട്ടവനെ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ,, എന്നു ചൊല്ലുമ്പോഴും,, എന്നേക്കും തൻെറ ഇടത്തിൽ നിന്നും കർത്താവിൻെറ ബഹുമാനം വാഴ്ത്തപ്പെട്ടതാകുന്നു....,, എന്നു ചൊല്ലുമ്പോഴും കുരിശു വരച്ചു കുമ്പിടണം. എന്നാൽ ഞായറാഴ്ച, മാറാനായദിവസങ്ങൾ, പെരുന്നാൾദിവസങ്ങൾ, വി. കുർബാന അനുഭവിക്കുന്ന ദിവസങ്ങൾ, ഉയിർപ്പിനു ശേഷമുള്ള 40 ദിവസങ്ങൾ എന്നീ ദിവസങ്ങളിൽ കുരിശു വരയ്ക്കുവാനല്ലാതെ കുമ്പിടീൽ നടത്തുവാൻ പാടില്ലാത്തതാകുന്നു.

ഇവയെക്കുറിച്ച് കാനോനിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: ‘‘പ്രാർത്ഥിക്കുവാൻ ആഗ്രഹിക്കുന്ന ഏതു വിശ്വാസിയും കിഴക്കോട്ടു തിരിഞ്ഞു നിന്നു് കൈകൾ നെഞ്ചത്തു കെട്ടി വിചാരങ്ങളെ നിയന്ത്രിച്ചുകൊണ്ടു് ‘‘ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ,, എന്നു ചൊല്ലി തല താഴ്ത്തി അര കുനിച്ചു വന്ദിക്കണം. വീണ്ടും നിവർന്നുനിന്നു നെററിയിൽ നിന്നു നെഞ്ചിലേക്കും ഇടതുവശത്തുനിന്നു വലതുവശത്തേക്കും കുരിശു വരച്ചു് ‘‘ആകാശവും ഭൂമിയും തൻെറ സ്തുതികൾ കൊണ്ടു നിറഞ്ഞിരിക്കുന്നു. ഉയരങ്ങളിൽ സ്തുതി,, എന്നു ചൊല്ലി അതുപോലെ തന്നെ രണ്ടാംപ്രാവശ്യവും വന്ദിച്ചു കുരിശു വരയ്ക്കണം. അനന്തരം ‘‘കർത്താവിൻെറ തിരുനാമത്തിൽ വന്നവനും വരുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു ഉയരങ്ങളിൽ സ്തുതി,, എന്നു ചൊല്ലി മൂന്നാമതും വന്ദിച്ചു കുരിശു വരയ്ക്കണം. പിന്നീടു ‘‘ദൈവമേ! നീ പരിശുദ്ധനാകുന്നു,, എന്നുള്ളതു് ‘‘ഞങ്ങളുടെ മേൽ കരുണയുണ്ടാകണമേ,, എന്നതു വരെ ചൊല്ലി മുട്ടുകുത്തണം., തല നിലത്തു തൊടുകയും ചെയ്യണം. എഴുന്നേററുനിന്നു കുരിശു വരച്ചു് അതുതന്നെ രണ്ടാം പ്രാവശ്യവും അങ്ങനെതന്നെ മൂന്നാംപ്രാവശ്യവും കുമ്പിട്ടു കുരിശു വരയ്ക്കണം. അനന്തരം നിവർന്നുനിന്നു്, ‘‘ഞങ്ങളുടെ കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമെ..... എന്നേക്കും ഞങ്ങളുടെ ശരണവുമേ നിനക്കു സ്തുതി,, എന്നു ചൊല്ലി ഒരു പ്രാവശ്യവും കൂടി വന്ദിക്കണം. പിന്നെ നിവർന്നുനിന്നു് ‘‘ആകാശങ്ങളിലിരിക്കുന്ന ഞങ്ങളുടെ ബാവാ!,, എന്നുള്ളതു ചൊല്ലുകയും അതിൻെറ അവസാനത്തിൽ ഒരു പ്രാവശ്യം കൂടി വന്ദിച്ചു കുരിശു വരയ്ക്കുകയും ചെയ്യണം. പെന്തിക്കൊസ്തി ദിവസങ്ങളിൽ കുമ്പിടുന്ന സ്ഥാനത്തു വന്ദിച്ചാൽ മാത്രം മതി....,,

## പൊതുസന്ദർഭങ്ങൾ

വിശ്വാസപ്രമാണം ചൊല്ലുന്ന അവസരത്തിൽ ‘‘സ്വർഗ്ഗത്തിൽ നിന്നു് ഇറങ്ങി......സ്വർഗ്ഗത്തിലേക്കു കരേറി,, എന്ന ഭാഗം വരുമ്പോൾ മൂന്നു പ്രാവശ്യം കുമ്പിട്ടു കുരിശു വരയ്ക്കേണ്ടതാകുന്നു. പ്രാർത്ഥനകൾക്കിടയിൽ, കൃശു്, സ്ലീബാ, മുതലായ പദങ്ങൾ ഉച്ചരിക്കുമ്പോൾ വണങ്ങി കുരിശു വരയ്ക്കേണ്ടതാകുന്നു. എന്നാൽ മദ്ധ്യസ്ഥപ്രാർത്ഥനയുടെ സമയത്തു് ‘‘സ്ലീബാദാസസമൂഹം,, എന്നു പറയുമ്പോൾ കുരിശു വരയ്ക്കുന്നവരെയും കണ്ടിട്ടുണ്ട്. ‘‘കുരിശുമല, മലേക്കുരിശു്, പുത്തൻകൃശ്, സ്ലീബാദാസസമൂഹം,, എന്നൊക്കെ കേൾക്കുമ്പോൾ കുരിശു വരയ്ക്കുവാൻ പാടില്ല. പള്ളി, കുരിശിൻതൊട്ടി ഇവയുടെ മുമ്പിലൂടെ കടന്നുപോകുമ്പോൾ ‘‘ഞങ്ങൾക്കു വേണ്ടി കുരിശിൽതൂങ്ങപ്പെട്ടവനെ ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ,, എന്നുപ്രാർത്ഥിച്ചുകുരിശുവരയ്ക്കുന്നതു നല്ലതും, അങ്ങനെ ചെയ്യേണ്ടതുമാണ്.

പള്ളിയിൽ ഓരോരുത്തരുടെയും നേർക്കു് ധൂപം വീശുമ്പോൾ വണങ്ങി കുരിശു വരയ്ക്കണം. ഇതുപോലെതന്നെ, സ്ലീബായുടെ ആകൃതിയിൽ ജനത്തിന്മേൽ പട്ടക്കാരൻ റുശ്മാ ചെയ്യുമ്പോൾ കുരിശു വരയ്ക്കേണ്ടതാകുന്നു. എന്നാൽ കുർബാനയിൽ, പദവിയിൽ കയറി നിൽക്കുന്നിടം മുതൽ നിന്നാംസ്തുതിയൊടു രാജമകൾ,, വരെയുള്ള സമയത്തു, പട്ട-

---

അക്രമരാഹിത്യത്തിൻെറയും ആത്മാവു് ഈ ഭൂതലത്തിലുള്ള എല്ലാവരിലും നിത്യം ആവസിക്കട്ടെ,, എന്നിപ്രകാരമാണ് മൗണ്ടു് ബാററൻപ്രഭു പ്രസ്താവിച്ചതു്. ലോകത്തിലെ ഏററവും വലിയ ആംഗ്ളിക്കൻ ഭദ്രാസന ദേവാലയമായ സെൻറ് പോൾസിൽ നടന്ന ചരിത്രപ്രധാനമായ ആ സ്മരക ശുശ്രൂഷ, മഹാത്മാഗാന്ധിയുടെ പ്രിയംകരമായ രണ്ടു ഭജന കീർത്തനങ്ങളുടെ ആലാപത്തോടുകൂടി പര്യവസാനിക്കുകയും ചെയ്തു. (വിവർത്തനം: പി. സി. എ.)

# “അവിടുന്നു് ക്രിസ്തു ആകുന്നു,,

അവൻ അവരോട്: എന്നാൽ നിങ്ങരം എന്നെ ആർ എന്നു പറയുന്നു എന്നു ചോദിച്ചതിനു്, നീ ക്രിസ്തു ആകുന്നു എന്നു പത്രോസ് ഉത്തരം പറഞ്ഞു.

(മർക്കോസ് 8: 29)

ശിമോൻ പത്രോസ് അവനോടു്: കർത്താവേ, ഞങ്ങരം ആരുടെ അടുക്കൽ പോകും? നിത്യജീവൻെറ വചനങ്ങരം നിൻെറ പക്കൽ ഉണ്ടു്, നീ ദൈവത്തിൻെറ പരിശുദ്ധൻ എന്നു ഞങ്ങരം വിശ്വസിച്ചും അറിഞ്ഞും ഇരിക്കുന്നു എന്നു് ഉത്തരം പറഞ്ഞു.

(യോഹന്നാൻ 6: 68)

ഓരോരുത്തൻ കാററിനു് ഒരു മറവും പിശറിനു് ഒരു സങ്കേതവും ആയി വരണ്ട നിലത്തു് നീർത്തോടുകരം പോലെയും ക്ഷീണമുള്ള ദേശത്തു് ഒരു വമ്പാറയുടെ തണൽപോലെയും ഇരിക്കും. കാണുന്നവരുടെ കണ്ണു് ഇനി മങ്ങുകയില്ല, കേരംക്കുന്നവരുടെ ചെവി ശ്രദ്ധിക്കും.

(യശയ്യാ 32: 2)

തോമസ് അവനോടു്: എൻെറ കർത്താവും എൻെറ ദൈവവും ആയുള്ളോവേ എന്നു് ഉത്തരം പറഞ്ഞു.

(യോഹന്നാൻ 20: 28)

— — — —

യഹൂദമാനദണ്ഡങ്ങളെ പുറംതള്ളിയും, മേലദ്ധ്യക്ഷന്മാരുടെ കല്പനകളെ ധിക്കരിച്ചും പൊതുജനാഭിപ്രായങ്ങളെ മറികടന്നും നിസ്സാരമായതിലും അധഃസ്ഥിതരിലും ദിവ്യസ്ഫുലിംഗങ്ങരം ദർശിച്ചും (കാരണം, ആദ്ധ്യാത്മികദൃഷ്ടികരംക്കു് അതിൽ മഹോൽകൃഷ്ടവും ദൈവികവുമായ എന്തോ കാണാൻ കഴിയും) ഉന്നതങ്ങളിലേക്കു പറന്നുയരുന്ന ശിഷ്യന്മാരെയാണോ, അതോ ദുർബലരായ ഇത്തരം ശിഷ്യന്മാരെ, ബാഹ്യവസ്തുതകളുടെ മരവിപ്പിക്കുന്ന സ്വാധീനതയിൽപ്പെട്ടു കിടക്കുമ്പോരംപോലും തൻെറ ശുശ്രൂഷയുടെ സർവാശ്ലേഷകമായ മുദ്രയെ വ്യക്തമായും ലളിതമായും ഉൽകൃഷ്ടമായും പ്രതിഫലിപ്പിക്കാൻ ശക്തരാക്കുന്ന യേശുക്രിസ്തുവിൻെറ വ്യക്തിസത്തയാണോ ആദ്യമേ എടുത്തുപറയേണ്ടതെന്നു് അറിഞ്ഞുകൂടാ.

യേശുക്രിസ്തു നിസ്തുലമായ—വേറെയെങ്ങും കാണാൻ സാധ്യമാകാത്ത—ഒരു ധാരണയാണു് ഉളവാക്കുന്നതു്. മററാരിലും ഉണ്ടാകാത്ത വിത്തിൽ, ദൈവം യേശുവിൽ നമ്മുടെ അടുക്കലേക്കു് ഇറങ്ങിവന്നുവെന്ന ധാരണ. അദ്ദേഹം തൻെറ ഹൃദയാന്തർഭാഗത്തെ നമുക്കു വെളിപ്പെടുത്തിത്തരുന്നു. നമ്മുടെ പാപത്തെ അപലപിക്കുന്നതിനും തൻെറ സേവനാർത്ഥം നമ്മെ വിളിക്കുന്നതിനും യഥാർത്ഥ ജീവൻ നമ്മുടെ ഉള്ളിൽ സ്റ്റൃഷ്ടിക്കുന്നതിനും അങ്ങനെ അദ്ദേഹം തിരുമനസ്സായി.

— — — —

ക്രിസ്തുമതത്തിൻെറ അപ്രതിമസ്വഭാവം അതിൻെറ പ്രത്യേകമായ മതസിദ്ധാന്തങ്ങളിലോ, അതിൻെറ പ്രബോധങ്ങരം മുഴുവനിലുമോ അല്ല ദർശിക്കേണ്ടതു്. നേരെമറിച്ചു്, അതിൻെറ സ്ഥാപകൻെറ വ്യക്തിസത്തയിലൂടെയും ദൃഷ്ടാന്തത്തിലൂടെയുമുള്ള അവൻെറ മാനുഷികവ്യക്തിത്വത്തിൻെറ ഉറവുവാററാത്ത അഗാധതയിലൂടെയുള്ള വെളിപാടിലാണു് അതു് അടങ്ങിയിരിക്കുന്നതു്. മോർഗൻ

— — — —

യേശുവേ, സ്നേഹിക്കുന്ന ഹൃദയങ്ങളുടെ ആനന്ദമേ,
ജീവൻെറ ഉറവിടമേ,
മനുഷ്യരുടെ പ്രകാശമേ,
ഭൂമിക്കു നൽകാൻ കഴിയുന്ന ഏററവും വലിയ അനുഗ്രഹങ്ങളിൽനിന്നു്, ഞങ്ങരം പൂർത്തിവരാതെ അങ്ങയുടെ അടുക്കലേക്കു തിരിച്ചുവരുന്നു.

വോൺ ഹ്യൂഗൽ.

— — — —

അവിടുന്നു് മഹത്വത്തിൻെറ രാജാവാകുന്നു. അല്ലയോ ക്രിസ്തുവേ, അവിടുന്നു് പിതാവിൻെറ നിത്യകമാരനാകുന്നു. മനുഷ്യനെ മോചിപ്പിക്കുവാൻ അവിടുന്നു തിരുമനസ്സായി ആ ദൗത്യം ഏറെറടുത്തപ്പോരം, കന്യകയുടെ ഗർഭപാത്രത്തെ അവിടുന്നു നിരാകരിച്ചില്ല. മരണത്തിൻെറ മൂർച്ചയെ അവിടുന്നു പരാജയപ്പെടുത്തിക്കഴിഞ്ഞപ്പോരം, സ്വർഗ്ഗരാജ്യം സർവ്വവിശ്വാസികരംക്കുമായി അവിടുന്നു തുറന്നുകൊടുത്തു.

ക്ളെയർ വോയിലെ ബർണാർഡ്.

— — — —

---

ക്കാരൻ ജനങ്ങളുടെ മേൽ റുശ്മാ ചെയ്യുമ്പോരം കുരിശു വരപ്പാൻ പാടില്ലാത്തതും, എന്നാൽ വണങ്ങിനിൽക്കേണ്ടതു മത്രേ. ഇതുകൊണ്ടാണു് “ഞങ്ങളുടെ കർത്താവേ നിൻെറ മരണത്തെ ഞങ്ങരം ഓർക്കുകയും......,, ചൊല്ലുമ്പോഴും, രഹസ്യങ്ങളുടെ ആഘോഷസമയത്തും, കുന്തിരിക്കം ഇടുമ്പോരം ശുശ്രൂഷക്കാരൻ ജനങ്ങളുടെ മേൽ ധൂപം വീശാതിരിക്കുന്നതു്.

“ശുബഹോലാബോ.......,, ചൊല്ലുന്ന അവസരത്തിലും, പ. ത്രിത്വനാമം ഉച്ചരിക്കുന്ന മററു സന്ദർഭങ്ങളിലും എല്ലാവരും കുരിശു വരയ്ക്കേണ്ടതാണു്. മൂന്നുനോമ്പിലും 50 നോമ്പിലും, ശനി, ഞായർ എന്നീ ദിവസങ്ങരം ഒഴികെ, പ്രുമിയോൻ—സെദറാ വായിക്കുന്ന അവസരത്തിൽ ശുശ്രൂഷക്കാരൻ ധൂപകലശവുമായി തിരികെ മദ്ബഹായിൽ പ്രവേശിച്ചതിനു ശേഷം കുമ്പിട്ടു കുരിശു വരയ്ക്കേണ്ടതാണു്. ദുഃഖവെള്ളിയാഴ്ച തുടങ്ങി പ്രത്യേക ദിവസങ്ങളിലും കുമ്പിടീലിൻെറയും കുരിശുവരയുടെയും അവസരങ്ങരം ഉണ്ടു്.

എന്നാൽ ധൂപക്കുററി, അപ്പവീഞ്ഞുകരം മുതലായവ വാഴ്ത്തുന്ന സമയം ജനങ്ങരം കുരിശു വരപ്പാൻ പാടില്ലാത്തതും ആവശ്യമില്ലാത്തതുമാണു്.

Continued from P. 12)

buildings and equipment, which are required for the modern hospital, may have only a minimum effect on the total health need. The child suffering from malnutrition and diarrhoea is awakened in the night with severe ear ache and is brought to the hospital; he receives penicillin and ear drops and is taken home again. The suffering of the moment is relieved and that is very important, but the effect on the child's life and probable early death is not minimized by this contact with modern bio-medical technology. This is the inter-face between what we know about disease and what we still have to learn about health care. But the fact that we have limited effectiveness in this area does not seem to deter us from continuing with this enormous and at times unavailing effort to build ever-more and ever-larger institutions.

It was these problems which the Bangalore Consultation considered and its recommendations concerning them will now be forwaded both to the Catholic Bishops' Conference in India and the National Christian Council of India. First, it was agreed unanimously that we must speedily effect a functional co-ordination of all Christian medical work without regard to ecclesiastical or denominational identity. This identity never cured anybody. Secondly, it was agreed, also unanimously as were all the resolutions, that the emphasis in Christian medical work must shift away from a hospital centered approach to a broad-based community health programme in which the hospital finds new relevance to community needs. In order to re-orientate medical workers to this need, it was proposed that a body be established to be known as the Co-ordinating Board for Christian H[illegible]th Services in India with location in Delhi. This Board would be established jointly by the C. B. C. I. and the N. C. C. I. and be comprised of experts in the field of health care. There would be available to it a large panel of experts both from within and outside of [illegible]ia for continuing advice and assistance. This body would have three main functions. It would plan the objective for Christian medical work in India within the context of the government's own planning for health care and would seek to present the totality of Christian medical programmes in joint planning with the Government. Secondly, it would set up regional organizations to effect the closest co-ordination of Christian medical institutions at the regional level. These might include all the Church-related institutions within a State or even parts of a State in confomity with the geographical location of the institutions. Thirdly, this body would evaluate all projects of a medical natural which would be matched against the objectives and within a realistic appraisal of the resources. In order for this to become effective, it would be necessary for mission agencics to forego the historic relationship with 'their own' institutions and engage in multi-lateral financing of those projects approved by this new body. There is some indication that they are now willing to consider this very seriously.

The Consultation also urgently addressed all Churches and the Missions related to medical programmes in India requesting them to effect an indigenous leadership in these institutions within five years and called upon them to review conditions of employment so that these may be realistically adapted to achieve this end. Recognizing that the limitation of resources will inevitably cause the denial of funds to some hospitals, the Consultation asked that Church authorities should explore all the possibilities of amalgamating such institutions with neighbouring hospitals—Church-related or secular—before closure is contemplated. It also urged the inclusion of other than Church-related institutions and persons in the regional planning process provided such were operating with the same basic objectives.

All the above may seem strange medicine to cure the ills of Churches and institutions which have thus far operated in isolation from each other. One might well ask whether this will work. Fortunaely we have the example of similar programmes of co-ordination which are working very successfully in several African countries. Here complete functional co-ordination of all Christian institutions, regardless of denominational affiliation is working successfully. In Malawi, for instance, all the Christian hospitals are now pooling their resources and are engaged in collective planning with the Government. Roman Catholic sisters are working in Protestant hospitals and Protestant doctors are working in Roman Catholic hospitals in order to provide a better clinical service and develop more effective training programmes. This organization has so commended itself to the government of the country that it provided offices in its own Ministry of Health. If we begin this process in India, there will still remain to us a tremendous field for new service, perhaps greater than we have ever dared to hope for.

---

* Mr. James C. McGilvray is the Director of the Christian Medical Commission in Geneva.

---

## കാതോലിക്കാദിനത്തിൽ 3 ലക്ഷം ക. ശേഖരിക്കുന്നു

ഈ വർഷത്തെ കാതോലിക്കാദിനം മാർച്ച് 23-ാം തീയതി ഞായറാഴ്ച ആചരിക്കുന്നതാണ്. അന്നു സഭയ്ക്കു വേണ്ടിയും കാതോലിക്കാ സിംഹാസനത്തിനു വേണ്ടിയും പ്രാർത്ഥിക്കുകയും മൂന്നുലക്ഷം രൂപയുടെ ഫണ്ടുശേഖരണം വിജയിപ്പിക്കുകയും ചെയ്യണമെന്നാവശ്യപ്പെട്ടുകൊണ്ടു പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി ഒരു കല്പന പുറപ്പെടുവിച്ചിട്ടുണ്ട്. ഓരോരുത്തരും ഒരു ദിവസത്തെ ശരാശരി വരുമാനം സഭയ്ക്കു നൽകണമെന്നാണു കല്പനയിൽ നിർദ്ദേശിച്ചിരിക്കുന്നത്. കഴിഞ്ഞ വർഷം കാതോലിക്കാ ദിനപ്പിരിവിനത്തിൽ ഒന്നര ലക്ഷം രൂപ ശേഖരിക്കാൻ സാധിച്ചു.

Reg.No. K 289 Licence No. 489.

ചർച്ച് വീക്കിലി

# The Future of Christian Medical Programmes in India

Mr. James C. Mcgilvray *

As I write these words a Consulation on the future of Christian Medical Programmes in India is just concluding. Sposored by the Christian Medical Commission of the World Council of Churches and meeting in Bangalore from January 13-17, 1969, it was attended by executives of ecumenical and ecclesiastical organizations in India and representatives of a broad spectrum of medical and health care programmes including a high official of a State Government. The members of the Consultation represented both Catholic and Protestant Churches.

Prior to the Consultation, its members had received a summary of findings gathered by 7 survey teams which had, collectively, visited more than 100 Church-related hospitals in the States of Andhra Pradesh, Haryana, Kerala, Madras, Mysore, Uttar-Pradesh and Punjab. The scope of such a survey permitted, for the first time, a telescopic view of a sizeable segment of Church-related medical work rather than a microscopic view of each individual hospital. The results were astonishing. Not only are the Churches in India, collectively, operating more than 600 hospitals with more than 45,000 beds, representing 14.5 per cent of the total available beds, but this also represents a larger number of hospitals that are available in many countries of the world. It is more, for instance, than the total hospitals of all kinds in Thailand or Nigeria. But, unfortunately this kind of comparison has only statistical relevance for there is no representative voiec or common direction in the management and policy of these institutions. So while we were justifiably entitled to pride at ohe extent of Christian contribution to the health needs of India, we were soon made aware of the enormous and complex legacy of problems which these institutions have produced for the churches of India today. Many of the hospitals were old and approaching obsolescence both in building and equipment so that their collective need for the capital funds far exceeded even the most generous estimate of what might be available from all sources of support. This dramatized the fact that each institution now operated as an entity in itself with little or no regard to neighbouring institutions.

The present chaotic system by which each institution determines its own priorities, and then seeks the funds to implement them has resulted in a haphazard pattern of funding priorities. Those hospitals which have 'pipe lines' to the wealthier mission agencies with which they are historically related or to donor agencies in the West are more likely to secure the funds they need without regard to regional or national health priorities. A sympathetic government health official offered the devastating comment that the medical work of the Church in India was an unplanned, un-coordinated operation without clear objectives, trying unrealistically to meet needs which had not been properly assessed and all in the face of a severe limitation of resources.

A review of the problems which face individual institutions makes it abundantly clear that we lack adequate mechanism for joint planning which is the most important new dimension in the field of health care today. Most national governments are now engaged in it. Such planning seeks to define overall objectives and to identify the resources which are, or may be available to meet them. It is now imperative that the Churches in India engage in such planning themselves if they are to exercise stewardship with their resources. Such stewardship is required not only to achieve the optimum health care within our resources, but equally to see that the results are economically viable within the local context. We must always beware lest we advocate a system for the delivery of health care which is beyond the reach of the patients who are asked to pay for it. Modern biomedical technology is making hospital care more and more expensive and thus the cost of operating hospitals is rising about 3 times higher than the rise in *per capita* income. If this continues, our hospitals will increasingly have to cater only to the rich, for their services will be beyond the reach of the very poor who most need them. In such a situation, these institutions may have an aura of affluence but an image of indifference.

One result of contemporary health planning is to shift the focus of care from the individual to the community which includes all individuals. We are now aware of the defficiencies of a hospital-centered disease-orientated system which focuses only on the individual who comes to the hospital, but tends to neglect those beyond its walls who might be in greater need. The vast efforts of personnel, money,

(continued on page 11)

Printed and published by N. M. Abraham B. A. at the Malayala Manorama Press Kottayam.